
PATRON SAINT

# മലങ്കരസഭ
## മാസിക

1994 – ഫെബ്രുവരി
ലക്കം – 2 – പുസ്തകം – 49

**സ്ലീബാദാസ സമൂഹ സ്ഥാപകൻ**
**പത്രോസ് മാർ ഒസ്താത്തിയോസ്**
**മെത്രാപ്പോലീത്ത**

26 – ാം ഓർമ്മ പെരുന്നാൾ
1994 ഫെബ്രുവരി 2












ദേവലോകത്തു പരിശുദ്ധ കാതോലിക്കാ ബാവാമാരുടെ ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ചു ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ നാമധേയത്തിലുള്ള ചാരിറ്റിഫണ്ട് സമുദായ ട്രസ്റ്റി പി.സി. ഏബ്രഹാമിൽ നിന്നു ചെക്ക് സ്വീകരിച്ചു പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്യുന്നു. പി.എം. ഗീവർഗീസ് റമ്പാൻ, കുര്യാക്കോസ് മാർ ക്ലിമ്മീസ് മെത്രാപ്പോലീത്താ എന്നിവർ സമീപം.



പ. കാതോലിക്കാ ബാവാ കുവൈറ്റ് ഭരണാധികാരി ഷേക്ക് സാദിനെ കുവൈറ്റിൽ ബയാൻ പാലസിൽ വച്ചു സന്ദർശിച്ചപ്പോൾ. കുവൈറ്റ് ഇടവക വികാരി ഏബ്രഹാം ഐപ്പ് മങ്ങാട്ട് കോർഎപ്പിസ്ക്കോപ്പാ, ഇന്ത്യൻ അംബാസഡർ പ്രേംസിംഗ്, ഷാജി എ. ജോൺ കുന്നുഴ എന്നിവർ സമീപം.

ലക്കം 2 പുസ്തകം 49
1994 ഫെബ്രുവരി

MALANKARA SABHA
Devalokam
Kottayam-686038
Kerala, S. India
Phone: 578234
578499

# മലങ്കരസഭ

മാസിക

പത്രാധിപക്കുറിപ്പ്:

## പൊന്നു കൊടുക്കുവാൻ വന്നവൻ മണ്ണു യാചിച്ചു: എപ്പോൾ?

**ഫാ. ഡോ. ജേക്കബ് കുര്യൻ**

**മ**തത്തെയും മതജീവിതത്തെയും പണംകൊടുത്തു വിലയ്ക്കു വാങ്ങാമെന്നു വ്യാമോഹിക്കുന്നവർക്ക് നല്ല പാഠമാണ് നയമാൻേറത് (2 രാജാക്കന്മാർ 5: 1–19). അരാം രാജാവിന്റെ സേനാപതിയും പരാക്രമശാലിയും എങ്കിലും, കുഷ്ഠരോഗിയായിരുന്ന നയമാൻ ദൈവപുരുഷനായ ഏലീശ മുഖാന്തിരം സൗഖ്യം പ്രാപിച്ചു. ദൈവപുരുഷന് പകരം സമ്മാനം നൽകുവാൻ പൊന്നും, വെള്ളിയും, വസ്ത്രങ്ങളും ആയി വരുന്ന നയമാൻ കേൾക്കുന്നത് 'ഞാൻ സേവിച്ചു നില്ക്കുന്ന യഹോവയാണ, ഞാൻ ഒന്നും കൈക്കൊള്ളുകയില്ല' എന്ന മറുപടിയാണ്. ആ ഉത്തരം നയമാൻ പ്രതീക്ഷിച്ചതല്ല. അത് അയാളെ രൂപാന്തരപ്പെടുത്തി. പൊന്നിനു വില കല്പിക്കാത്ത ദൈവപുരുഷന്റെ കാൽ സ്പർശിച്ച മണ്ണിന്റെ വില നയമാൻ മനസിലാക്കി. ദാതാവായി ചമഞ്ഞു വന്നവൻ, ഭിക്ഷാംദേഹിയായി മാറി. അയാൾ ദൈവപുരുഷനോടു യാചിച്ചു; 'എന്നാൽ രണ്ടു കോവർകഴുതച്ചുമടു മണ്ണു അടിയനു തരുവിക്കേണമേ'.

നയമാന്മാരെ രൂപാന്തരപ്പെടുത്തണമെങ്കിൽ എല്ലാക്കാലവും മതത്തിനും സഭയ്ക്കും ദൈവപുരുഷന്റെ നിലപാട് സ്വീകരിച്ചേ പററൂ. കുഞ്ഞുണ്ണിക്കവിതകളിൽ പരിഹസിക്കുന്നതുപോലെ, 'യേശുവിലാണെൻ വിശ്വാസം, കീശയിലാണെൻ ആശ്വാസം', എന്ന നിലപാട് അല്ലേ ഇതഃപര്യന്തം ഉണ്ടായിട്ടുള്ള കലഹങ്ങളുടെയും മൂല്യത്തകർച്ചയുടെയും മൂലകാരണം?

പത്രോസ് ശ്ലീഹായുടെയടുക്കൽ ദ്രവ്യം കൊണ്ടുവന്നുവച്ച് 'ഞാൻ ഒരുത്തന്റെമേൽ കൈവച്ചാൽ അവനു പരിശുദ്ധാത്മാവ് ലഭിപ്പാൻ തക്കവണ്ണം ഈ അധികാരം എനിക്കും തരേണം' എന്നാവശ്യപ്പെട്ട ശീമോനോട്, പത്രോസിന്റെ ഉത്തരം ശ്രദ്ധേയമാണ്. 'ദൈവത്തിന്റെ ദാനം പണത്തിനു വാങ്ങിക്കൊള്ളാം എന്നു നീ നിരൂപിക്കകൊണ്ടു നിന്റെ പണം നിന്നോടുകൂടെ നശിച്ചുപോകട്ടെ....' (അ. പ്ര. 8: 20).

പക്ഷേ പണമില്ലാതെ ഭക്ഷണം എങ്ങനെ? പണമില്ലാതെ സ്ഥാപനങ്ങളുണ്ടാകുമോ? പണമില്ലാതെ പരിപാടികൾ നടക്കുമോ? 'സ്വർഗത്തിലെ ദൈവം കാര്യം സാധിപ്പിക്കും' എന്ന ബോധ്യമുള്ളവർക്ക് ക്രിസ്തീയകാര്യവിചാരകത്വം പിന്തുണയ്ക്കെത്തും. അവർക്ക് സ്വയം വിററുകളയേണ്ടതായി വരില്ല.

---

## ഇതളുകളിൽ




ഫാ. സോളമൻ ഒ. ഐ. സി.,
ബഥനി ആശ്രമം
(ബഥാന്യൻ)

## കൊത്തിനെ ഞായറാഴ്ച

**ഫെബ്രു: 13**

യോഹ: 2.1–11

### അൻപതുനോമ്പിന്റെ ആരംഭം

ആത്മാവും ജഡവും ദൈവത്തിനുവേണ്ടി കാത്തിരിക്കുന്ന സുദിനങ്ങൾ. ഉപവാസത്താലും, പ്രാർത്ഥനയാലും ആത്മിക ചിറകുകൾ മുളയ്ക്കണം. മനോഹര തൂവലുകൾ അണിഞ്ഞ് വളരണം. പാപപാശങ്ങളുടെ ബന്ധനങ്ങളെ തകർത്ത് ചിറകടിച്ച് പറന്നുയരണം. ഭൗമീകമായ, പ്രിയംകരമായ മാനസിക അനുഭവങ്ങളിൽനിന്ന് ശ്രേഷ്ഠവും, ശ്രേയസ്ക്കരവുമായ സ്വർഗ്ഗീയ സന്തോഷങ്ങളിലേക്കുള്ള ആരോഹണം. ദോഷവും, തിന്മയും കലർന്ന ജീവിതാനുഭൂതികളിൽനിന്ന് ആത്മശരീര മനസ്സുകളുടെ നന്മ നിറഞ്ഞ സൗന്ദര്യ പൂർണ്ണതകൾ നേടിയെടുത്തുകൊണ്ടുള്ള ദൈവനഗരത്തിലേക്കുള്ള മലകയററം. വിശുദ്ധിയുടെ പടവുകൾ ഓരോന്നായി ചവുട്ടി കയറി ഉയർപ്പിൻ നാളിൽ തേജസ്സുള്ള മണവാട്ടിയുടെ രൂപം ധരിച്ച് ശോഭിതഗണങ്ങളിൽ പങ്കുചേരാൻ! കാഹളനാദം കേൾക്കുന്നു. ഉണരുക, ഒരുങ്ങുക, വിളക്കുകൾ ശോഭിക്കട്ടെ, ലജ്ജയില്ലാത്ത മുഖത്തോടുകൂടി ദൈവസന്നിധിയിൽ നിൽക്കുവാൻ തയ്യാറാകാം.

### കാനാവിലെ കല്യാണഭവനം

(യോഹ. 2: 1–11)

വിവാഹഭവനവും, ദിവസവും സന്തോഷോല്ലാസങ്ങളുടെയും, മംഗളകരവും, ശുഭകരവുമായ ഒരു അനുഭവത്തിന്റെയും നാന്ദിയെ സൂചിപ്പിക്കുന്നു. കാനാവിലെ കല്യാണവീട്ടിൽ യേശുക്രിസ്തുവിന്റെയും, മാതാവിന്റെയും, ശിഷ്യന്മാരുടെയും സാന്നിദ്ധ്യം ഉണ്ടായിരുന്നിട്ടും അസമാധാനത്തിന്റെയും, അസംതൃപ്തിയുടെയും, അസ്വസ്തതയുടെയും ആയ അനുഭവം ഉണ്ടായി. യേശുക്രിസ്തു ദൈവപുത്രനായിരുന്നതിനാൽ കുരിശിന്റെ അനുഭവം ദൈവമഹത്വത്തിലേക്ക് വെളിച്ചം വീശി.

### നിർജ്ജീവ വസ്തുക്കളിലും ദൈവശക്തിയുടെ വ്യാപാരം

ദൈവശക്തിയുടെ വ്യാപാരം സചേതനവും, അചേതനവുമായ മാദ്ധ്യമങ്ങളിൽ പ്രകടമായിട്ടുണ്ട്. ദൈവപുത്രന്റെ വചനശക്തിയാൽ പച്ചവെള്ളം മേൽത്തരം വീഞ്ഞായി രൂപാന്തരപ്പെട്ടു. സാത്താന്റെ പരീക്ഷകളിൽ കല്ല് അപ്പമായിത്തീരാനുള്ള ആജ്ഞ പുത്രൻതമ്പുരാനിൽനിന്നും പ്രതീക്ഷിക്കുന്നു. (മത്താ. 4:3). മനുഷ്യഹൃദയം കഠിനപ്പെട്ടാൽ ദൈവകല്പനയാൽ കല്ലുകൾ ദൈവപുത്രന് ഓശാന പാടും (ലൂക്കോ 19:40). നമ്മുടെ കർത്താവ് അപ്പവും, വീഞ്ഞും എടുത്ത് ജീവനുള്ള ശരീരരക്തങ്ങളാക്കി തീർത്തു. പരിശുദ്ധന്മാരുടെ കബറിങ്കലും, തിരുശേഷിപ്പുള്ളിടത്തും ഈ ദൈവശക്തിയുടെ വ്യാപാരം വിശ്വാസികൾക്ക് ബോദ്ധ്യമാകും.

''ഞങ്ങളുടെ പുറമേയുള്ളവൻ ക്ഷയിച്ചുപോകുന്നു എങ്കിലും ഞങ്ങളുടെ അകമേയുള്ളവൻ നാൾക്കുനാൾ പുതുക്കം പ്രാപിക്കുന്നു''. (2 കോരി: 4:16). സജീവനായ മനുഷ്യൻ ദൈവാത്മാവിനാൽ വ്യാപരിക്കപ്പെട്ടാൽ ദൈവമഹത്വം മററുള്ളവർ ദർശിക്കും, പച്ചവെള്ളം രുചികരമായ വീഞ്ഞായി വ്യത്യാസപ്പെട്ടു. സഹോദരൻ സഹോദരന് അരുചികരമായ അനുഭവം വിളമ്പുന്നു. വീഞ്ഞ് ആസ്വദിക്കുന്നവർക്ക് സന്തോഷവും ,സംതൃപ്തിയും ലഭിക്കുന്നു. നമ്മുടെ സാന്നിദ്ധ്യം മൂലം നാം മററുള്ളവരെ കൈയ്പുനീര് കുടിപ്പിക്കുന്നു എങ്കിൽ നമ്മിൽ ദൈവാത്മാവ് വ്യാപരിക്കുന്നുണ്ടോ?

പ്രകൃതിയിലും, കല്ലിലും, വൃക്ഷത്തിലും, വെള്ളത്തിലും, മനുഷ്യരിലും ദൈവശക്തി വ്യാപരിക്കും; അടയാളങ്ങളും, അത്ഭുതങ്ങളും നടക്കും. എന്നാൽ വിശ്വാസമില്ലാത്തവരിലും, മത്സരികളുമായ ആളുകളിൽ ദൈവകൃപ കടന്നുചെല്ലുവാൻ വൈഷമ്യം. സ്വന്തം പട്ടണക്കാരുടെ അവിശ്വാസം ഹേതുവായി യേശുവിന് അവിടെ കൂടുതലായി ഒന്നും പ്രവൃത്തിപ്പാൻ സാധിച്ചില്ല. (മർക്കോ. 6:5–6). യഹോവാ അരുളിച്ചെയ്യുന്നു. ''ഞാൻ മക്കളെ പോററിവളർത്തി, അവരോ എന്നോട് മത്സരിച്ചിരിക്കുന്നു'' (യെശ: 1:2).

മാനഹാനിയാലും, ലജ്ജാഭാരത്താലും താഴ്ത്തപ്പെട്ട തലകൾ ദൈവകൃപയുടെ വ്യാപാരത്താൽ ആത്മാഭിമാനത്താലും, പുതുക്കപ്പെട്ട ശക്തിയാലും ഉയർത്തപ്പെട്ടു. മനുഷ്യൻ നന്മ നിറഞ്ഞ ജീവിതത്താലും, സുകൃതനടപടികളാലും കൂടുതൽ ഗുണവും, രുചിയുമുള്ള വ്യക്തികളായി രൂപാന്തരപ്പെടുവാൻ പരിശുദ്ധാത്മാവാം ദൈവമെ സഹായിക്കേണമെ.

## ഗർബോ. കുഷ്ഠരോഗിയുടെ ഞായറാഴ്ച–ഫെബ്രു: 20.

മത്താ: 8:1-4, മർക്കോ: 1:40–42, ലൂക്കോ. 5:12.14

യഹൂദനിയമാവലി അനുസരിച്ച് അശുദ്ധൻ, അശുദ്ധൻ, എന്ന് വിളിച്ചുപറഞ്ഞുകൊണ്ട് കുഷ്ഠരോഗി നടക്കണമെന്ന് വിധിക്കപ്പെട്ടിരിക്കുന്നു (ലേവ്യ. 13:45–46). ശാപഗ്രസ്തൻ, രോഗഗ്രസ്തൻ, നിന്ദിതൻ, അപമാനിതൻ, വെറുക്കപ്പെട്ടവൻ, ദു:ഖഭാരവും, ലജ്ജാഭാരവും സ്ഥിരമായി പേറുന്നവൻ; രോഗിയാണെങ്കിലും ചികിത്സയില്ല, ശുശ്രൂഷയില്ല. സ്നേഹമുള്ള ഒരു വാക്കു കേൾക്കുവാൻ ഭാഗ്യമില്ലാത്ത അവസ്ഥാവിശേഷം. യാഥാസ്ഥിതിക നിയമാവലികൾക്ക് അന്ത്യം കുറിച്ചുകൊണ്ട് സ്നേഹവാനായ ദൈവപുത്രന്റെ കരസ്പർശനം കുഷ്ഠരോഗിയെ സൗഖ്യമാക്കിയ സുന്ദരദിനം.

ശുദ്ധിയുള്ളവൻ ആയിത്തീരാനുള്ള ആഗ്രഹം —പരിശ്രമം.

അശുദ്ധൻ എന്ന് സമ്മതിച്ച് ഏറ്റുപറയുന്നു. ''കർത്താവേ നിനക്ക് മനസ്സുണ്ടെങ്കിൽ എന്നെ ശുദ്ധനാക്കുവാൻ നിനക്ക് കഴിയും''. അശുദ്ധനാണെന്നും, ശുദ്ധീകരണം ആവശ്യമുണ്ടെന്നുള്ള ചിന്തയും, യേശുവിന് എന്നെ ശുദ്ധീകരിപ്പാൻ കഴിയുമെന്നുള്ള വിശ്വാസവും ഓരോരുത്തർക്കും ദൈവാനുഗ്രഹം പ്രാപിപ്പാൻ അഭികാമ്യമത്രെ. ശാരീരികമായി നാം കുഷ്ഠമുള്ളവരായിരിക്കയില്ല. ഹൃദയത്തിലാണ് അശുദ്ധി കുടികൊള്ളുന്നത്. ''മനുഷ്യനിൽനിന്ന് പുറപ്പെടുന്നതത്രെ മനുഷ്യനെ അശുദ്ധനാക്കുന്നത്. മനുഷ്യരുടെ ഹൃദയത്തിൽനിന്നുതന്നെ ദുഷ്ചിന്ത, വ്യഭിചാരം, പരസംഗം, കുലപാതകം, മോഷണം, അത്യാഗ്രഹം, ദുഷ്ടത, ചതി, ദുഷ്കർമ്മം, വിടക്കുകണ്ണ്, ദൂഷണം, അഹങ്കാരം, മൂഢത എന്നിവ പുറപ്പെടുന്നു. ഈ ദോഷങ്ങൾ എല്ലാം അകത്തുനിന്ന് പുറപ്പെട്ട് മനുഷ്യനെ അശുദ്ധനാക്കുന്നു. (മർക്കോ. 7:21–22). ''യരുശലേമേ നീ രക്ഷിക്കപ്പെടേണ്ടതിന് നിന്റെ ഹൃദയത്തിലെ ദുഷ്ടത കഴുകിക്കളയുക''. (യിരെ. 4.4). ബാഹ്യനേത്രങ്ങൾക്ക് സുന്ദരനും, യോഗ്യനും, മാന്യനുമായ മനുഷ്യാ, കുഷ്ഠരോഗിയേപ്പോലെ നീ വിരൂപിയല്ലായെങ്കിലും, നിന്റെ ആത്മാവിന്റെ സൗന്ദര്യം നഷ്ടപ്പെടുമാറ് പാപച്ചെളിയിൽ നീ നിപതിച്ചിട്ടുണ്ടോ? രാജസ്വരൂപമായ ആത്മാവേ—നീ പാപം ചെയ്യുന്നതിന് മുമ്പ് അണിഞ്ഞിരുന്ന സൗന്ദര്യം നിനക്ക് മടക്കിത്തരുവാൻ നിന്റെ നാഥൻ നിനക്കുവേണ്ടി കാത്തിരിക്കുന്നു.

കരുണയുള്ള കണ്ണുകൾ— മനസ്സലിവുള്ള ഹൃദയം —നീട്ടപ്പെട്ട കൈ.

യേശുതമ്പുരാൻ കുഷ്ഠരോഗിയെ കണ്ടു — മനസ്സലിഞ്ഞു–കൈനീട്ടി തൊട്ട് അവനെ സൗഖ്യമാക്കി. ഏദൻതോട്ടത്തിൽ കണ്ണുകൊണ്ട് കണ്ടു— ഹൃദയംകൊണ്ട് ചിന്തിച്ചു — കൈനീട്ടി പറിച്ച് തിന്നു. പറുദീസാ അനുഭവത്തിൽനിന്നും ശാപഗ്രസ്തരായി പുറംതള്ളപ്പെട്ട മനുഷ്യകുലത്തെ

ദൈവരാജ്യത്തിലേക്ക് വീണ്ടും പ്രവേശിപ്പിക്കുന്നതാണ് ഈ അത്ഭുതത്തിന്റെ സൂചന. ആരും സ്പർശിക്കാത്ത ആ ശരീരത്തിൽ കർത്താവ് തൊട്ടു. സ്വർഗ്ഗവും, ഭൂമിയും തമ്മിലുള്ള അകൽച്ച ഇല്ലാതാക്കി. കുഷ്ഠരോഗമാകുന്ന മലിനവസ്ത്രം നീക്കി ശുദ്ധീകരണമാകുന്ന മഹത്വവസ്ത്രം ധരിപ്പിച്ചു. 'രക്ഷിപ്പാൻ കഴിയാതവണ്ണം യഹോവയുടെ കൈ കുറുകീട്ടില്ല. കേൾപ്പാൻ കഴിയാതവണ്ണം അവന്റെ ചെവി മന്ദമായിട്ടുമില്ല'' (യെശ. 59.1). യേശുതമ്പുരാൻ ദയാദൃഷ്ടിയോടെ ആരെ സൂക്ഷിച്ചു നോക്കിയിട്ടുണ്ടോ, വിശ്വാസമുള്ള കണ്ണുകളോടും, നുറുങ്ങിയ ഹൃദയത്തോടും ക്രിസ്തുവിനെ ആര് നോക്കിയിട്ടുണ്ടോ അവർ ഓരോരുവരും സൗഖ്യവും, ആശ്വാസവും പ്രാപിച്ചിട്ടുണ്ട്. നമ്മുടെ കണ്ണുകളും, കൈകളും, ചിന്തകളും മററുള്ളവരുടെ നന്മയ്ക്കും, സൗഖ്യത്തിനും, സമാധാനത്തിനുംവേണ്ടി നീട്ടപ്പെടാറുണ്ടോ?

## പക്ഷവാതരോഗിയുടെ സൗഖ്യം (മ്ശറിയോ). ഫെബ്രു: 27.

മർക്കോ: 2.1–12. മത്താ: 9:1–8.

കർത്താവിന്റെ സന്നിധിയിലേക്ക് മററുള്ളവരെ നയിക്കാൻ ആവശ്യമായ പൂർണ്ണത.

നാല് പക്ഷവാതരോഗികൾ വിചാരിച്ചാൽ ഒരു പക്ഷവാതരോഗിയെ ക്രിസ്തുവിന്റെ സന്നിധിയിലേക്ക് ഈ വേദഭാഗത്ത് കാണുംപ്രകാരം നയിക്കാൻ സാദ്ധ്യമല്ല. ആരെയും വിസ്മയിപ്പിക്കുന്ന അവരുടെ വിശ്വാസം വിസ്മരിക്കാവുന്നതല്ല. യേശുക്രിസ്തുവിന്റെ സന്നിധിയിലേക്ക് മററുള്ളവരെ അടുപ്പിക്കുന്നതിന് നമ്മുടെ കുറവുകൾ തടസ്സം സൃഷ്ടിക്കുന്നുണ്ടോ? മററുള്ളവരെ ദൈവത്തിങ്കലേക്ക് നയിക്കേണ്ട സഭയും, സമൂഹവും, വ്യക്തികളും തളർന്നുപോയാൽ ദൈവത്തിനും, ലോകത്തിനും പ്രയോജനമില്ലാത്തവർ എന്ന് വരുമല്ലോ?. ഉണ്ടായിട്ടുള്ളതും, ഉണ്ടാകുന്നതുമായ സകലത്തേയും പൂർണ്ണതയിലേക്ക് നയിക്കുന്ന പരിശുദ്ധ റൂഹാ നമ്മോടുകൂടെ— :നമ്മുടെ കുറവുകളെയും, ബലഹീനതകളെയും പരിഹരിച്ച് പൂർണ്ണതയിലേക്ക് നയിക്കാൻ പരിശുദ്ധാത്മാവിനോട് പ്രാർത്ഥിക്കാം.

ക്രിസ്തീയ ഓട്ടത്തിന് ആത്മിക തളർവാതം പാടില്ല.

തിന്മകളിൽനിന്ന് ഒഴിയുന്നതിനോ, നന്മകൾ ചെയ്യുന്നതിനോ സാദ്ധ്യമാകാത്ത ഒരു അവസ്ഥ—ആത്മിക തളർച്ചയുടെ പ്രതീകമായി ചി

(ശേഷം 36–ാം പേജിൽ)

# മറുഭാഷ അഥവാ അന്യഭാഷാവരം

**മാത്യൂസ് മാർ ബർന്നബാസ്**

**അ**ന്യഭാഷാവരം ലഭിച്ചിട്ടില്ലാത്തവർക്ക് പരിശുദ്ധാത്മ നിറവില്ലെന്നും, അന്യഭാഷാവരം അത്യന്താപേക്ഷിതമാണെന്നും പറഞ്ഞ്, പെന്തക്കോസ്തുകാർ സത്യവിശ്വാസികളെ വഴിതെററിക്കുവാൻ ശ്രമിച്ചുകൊണ്ടിരിക്കുന്നതിനാൽ, ഇതിനെ സംബന്ധിച്ച് വേദപുസ്തകം എന്തുപറയുന്നു എന്ന് പരിശോധിക്കാം.

## I. അന്യഭാഷാ വരമെന്നാൽ എന്ത്?

മറെറാരാൾ വ്യാഖ്യാനിച്ചാൽമാത്രം അർത്ഥം അറിയാൻ സാധിക്കുന്ന ഭാഷയ്ക്കാണ്, സാധാരണയായി അന്യഭാഷയെന്നു പറയുന്നത്. ഇത് സംസാരിക്കാൻ സാധിക്കുന്ന ആൾക്ക് അന്യഭാഷാവരമുണ്ടെന്നു പറയുന്നു. എന്നാൽ പെന്തിക്കോസ്തി ദിവസങ്ങളിൽ മറെറാരു അനുഭവമാണുണ്ടായത്. ഒരു ഭാഷയിൽ സംസാരിച്ചപ്പോൾ അത് മററുഭാഷക്കാർക്കു് മനസ്സിലായി.

## II അന്യഭാഷാ വരത്തിന് എത്രമാത്രം പ്രാധാന്യമുണ്ട്?

പരിശുദ്ധാത്മ നൽവരങ്ങളിൽ ഒന്നായി വി. പൗലോസ് അന്യഭാഷാവരത്തെ പരിഗണിക്കുന്നുണ്ടെങ്കിലും, ഇത് എല്ലാവർക്കും ലഭിക്കുന്നതല്ലെന്ന് അദ്ദേഹംതന്നെ പറയുന്നു. നമ്മുടെ കർത്താവിനും പന്ത്രണ്ട് അപ്പോസ്തോലന്മാർക്കും മററ് അനേക പരിശുദ്ധന്മാർക്കും അന്യഭാഷാവരമുണ്ടായിരുന്നതായി കാണുന്നില്ല. രണ്ട് പ്രത്യേക സന്ദർഭങ്ങളിലല്ലാതെ മറെറാരിടത്തും പരിശുദ്ധാത്മാവിനെ പ്രാപിക്കുന്നതോടുകൂടെ അന്യഭാഷാവരം ലഭിക്കുന്നതായി വേദപുസ്തകത്തിൽ കാണുന്നില്ല. അതിനാൽ ഇതിന് അമിത പ്രാധാന്യം നൽകേണ്ടതില്ല. താഴെ നൽകുന്ന വിശദീകരണം ഇക്കാര്യങ്ങൾ വ്യക്തമാക്കുന്നു.

## III അന്യഭാഷാവരം പരിശുദ്ധാത്മ നൽവരങ്ങളിൽ ഒന്നാണ്

''എന്നാൽ കൃപാവരങ്ങളിൽ വ്യത്യാസമുണ്ട്; ആത്മാവ് ഒന്നത്രെ. ശുശ്രൂഷകളിൽ വ്യത്യാസമുണ്ട്; കർത്താവ് ഒരുവൻ. വീര്യപ്രവർത്തികളിൽ വ്യത്യാസമുണ്ട്, എങ്കിലും എല്ലാവരിലും എല്ലാംപ്രവർത്തിക്കുന്ന ദൈവം ഒരുവൻതന്നെ. എന്നാൽ ഒരുവന് ആത്മാവിന്റെ പ്രകാശം പൊതുപ്രയോഗത്തിനായി നൽകപ്പെടുന്നു. ഒരുവന് ആത്മാവിനാൽ ജ്ഞാനത്തിന്റെ വചനവും മറെറാരുവന് അതേ ആത്മാവിനാൽ പരിജ്ഞാനത്തിന്റെ വചനവും നൽകപ്പെടുന്നു. വേറൊരുവന് വിവിധ ഭാഷകൾ മറെറാരുവന് ഭാഷകളുടെ വ്യാഖ്യാനം.'' (I കൊരി. 12: 4–10).

'വിശ്വസിക്കുന്നവരാൽ ഈ അടയാളങ്ങൾ നടക്കും....പുതുഭാഷകളിൽ സംസാരിക്കും........' (വി. മർക്കോ. 16: 17–18). പരിശുദ്ധാത്മ നൽവരങ്ങളിൽ ഒന്നായ അന്യഭാഷയെക്കുറിച്ച് ഇവിടെ പറയുന്നുണ്ട്, അത് ഏവർക്കും ഉണ്ടാകണമെന്നില്ല. വി: മർക്കോ. 16: 9–20 പിന്നീട് കൂട്ടിച്ചേർത്ത വേദഭാഗമാണ്.

## IV പരിശുദ്ധാത്മാവിനെ പ്രാപിച്ചതിനെത്തുടർന്ന് ഏതെല്ലാം സന്ദർഭങ്ങളിൽ അന്യഭാഷ സംസാരിച്ചു?

1) പെന്തിക്കോസ്തി ദിവസം. പെന്തിക്കോസ്തിനാൾ വന്നപ്പോൾ എല്ലാവരും ഒരു സ്ഥലത്ത് ഒന്നിച്ചു കൂടിയിരുന്നു. പെട്ടെന്ന് കൊടിയ കാററ് അടിക്കുന്നതുപോലെ ആകാശത്തുനിന്ന് ഒരു മുഴക്കം ഉണ്ടായി. അവർ ഇരുന്നിരുന്ന വീട് മുഴുവൻ നിറച്ചു. അഗ്നിജ്വാലപോലെ പിളർന്നിരിക്കുന്ന നാവുകൾ അവർക്ക് പ്രത്യക്ഷമായി, അവരിൽ ഓരോരുവന്റെമേൽ പതിഞ്ഞു. എല്ലാവരും പരിശുദ്ധാത്മാവ് നിറഞ്ഞവരായി, ആത്മാവ് അവർക്ക് ഉച്ചരിപ്പാൻ നൽകിയതുപോലെ, അന്യഭാഷകളിൽ സംസാരിച്ചുതുടങ്ങി. അന്ന് ആകാശത്തിൻകീഴിലുള്ള സകല ജാതികളിൽനിന്നും, യെരുശലേമിൽവന്നു പാർക്കുന്ന യഹൂദന്മാരായ ഭക്തിയുള്ള പുരുഷന്മാർ ഉണ്ടായിരുന്നു, ഈ മുഴക്കം ഉണ്ടായപ്പോൾ പുരുഷാരം വന്നുകൂടി, ഓരോരുവൻ താന്താന്റെ ഭാഷയിൽ അവർ സംസാരിക്കുന്നതുകേട്ട് അമ്പരന്നുപോയി. എല്ലാവരും ഭ്രമിച്ച് ആശ്ചര്യപ്പെട്ട് ''ഈ സംസാരിക്കുന്നവരെല്ലാം ഗലീലക്കാർ അല്ലയോ? പിന്നെ നാം ഓരോരുവൻ ജനിച്ച നമ്മുടെ സ്വന്തഭാഷയിൽ അവർ സംസാരിച്ച് കേൾക്കുന്നതെങ്ങനെ?'' (അപ്പോ. 2: 1–8). ഇവിടെ അന്യഭാഷ സംസാരിച്ചപ്പോൾ വ്യാഖ്യാനംകൂടാതെ എല്ലാവർക്കും അർത്ഥമറിയാൻ സാധിച്ചു. ഇത് പെന്തിക്കോസ്തുകാർ പറയുന്ന അന്യഭാഷയല്ല.

2) അപ്പോസ്തോലന്മാർ സുന്നദ്രീം സംഘത്തിൽനിന്ന് പുറത്തുവന്ന് തീഷ്ണതയോടെ പ്രാർത്ഥിച്ചപ്പോൾ, അവർ പരിശുദ്ധാത്മനിറവുള്ളവരായി. ''ഇങ്ങനെ പ്രാർത്ഥിച്ചപ്പോൾ അവർ കൂടിയിരുന്ന സ്ഥലം കുലുങ്ങി. എല്ലാവരും പരിശുദ്ധാത്മ നിറവുള്ളവരായി. ദൈവ

വചനം ധൈര്യത്തോടെ പ്രസ്താവിച്ചു.''. (അപ്പോ. 4:31). ഇവിടെ ഏതെങ്കിലും തരത്തിലുള്ള അന്യഭാഷ സംസാരിച്ചതായി കാണുന്നില്ല.

3) മേശകളിൽ ശുശ്രൂഷിക്കുന്നതിന് തെരഞ്ഞെടുത്ത ഏഴുപേരുടെമേൽ കൈവെച്ച് പ്രാർത്ഥിച്ചപ്പോൾ, അവർ പരിശുദ്ധാത്മ നിറവുള്ളവരായി. ''അവർ പ്രാർത്ഥിച്ച് അവരുടെ മേൽ കൈവച്ച് ദൈവവചനം പരന്നു.'' (അപ്പോ. 6: 5–6). ഇവിടെയും അന്യഭാഷ സംസാരിച്ചതായി കാണുന്നില്ല.

4) സന്നദ്രിം സംഘത്തിൽവെച്ച് സ്തേഫാനോസ് പരിശുദ്ധാത്മനിറവുള്ളവനായി. ''അവനോ പരിശുദ്ധ നിറവുളളവനായി സ്വർഗ്ഗത്തിലേക്കു നോക്കി, ദൈവമഹത്വവും ദൈവത്തിന്റെ വലത്തുഭാഗത്ത് യേശു നിൽക്കുന്നതും കണ്ടു: ഇതാ സ്വർഗ്ഗം തുറന്നിരിക്കുന്നതും, മനുഷ്യപുത്രൻ ദൈവത്തിന്റെ വലത്തുഭാഗത്ത് നിൽക്കുന്നതും ഞാൻ കാണുന്നു എന്നു പറഞ്ഞു: 'അവർ ഉറക്കെ നിലവിളിച്ച്, ചെവി പൊത്തിക്കൊണ്ട് ഒന്നിച്ച് അവന്റെനേരേ പാഞ്ഞുചെന്ന് അവനെ നഗരത്തിൽനിന്ന് പുറത്താക്കി കല്ലെറിഞ്ഞു (അപ്പോ. 7: 54–58). ഇവിടെ സ്തേഫാനോസ് പരിശുദ്ധാത്മ നിറവുള്ളവനായെങ്കിലും അന്യഭാഷ പറഞ്ഞതായി കാണുന്നില്ല.

5) ശമര്യയിൽ വി: പത്രോസും, വി: യോഹന്നാനും ചെന്ന്, നേരത്തേ സ്നാനമേററവരുടെ മേൽകൈവച്ചു പ്രാർത്ഥിച്ചപ്പോൾ, പരിശുദ്ധാത്മാവ് അവരുടെമേൽ വന്നു. ''അനന്തരം യെരുശലേമിലുള്ള അപ്പോസ്തോലന്മാർ, ശമര്യർ ദൈവവചനം കൈക്കൊണ്ടു എന്നു കേട്ട് പത്രോസിനെയും യോഹന്നാനെയും അവരുടെ അടുക്കൽ അയച്ചു. അവർ ചെന്ന് അവർക്ക് പരിശുദ്ധാത്മാവ് ലഭിക്കേണ്ടതിന് അവർക്കായി പ്രാർത്ഥിച്ചു. അന്നുവരെ അവരിൽ ആരുടെമേലും ആത്മാവ് വന്നിരുന്നില്ല. അവർ കർത്താവായ യേശുവിന്റെ നാമത്തിൽ സ്നാനമേററിരുന്നതേയുള്ളു. അവർ അവരുടെമേൽ കൈവച്ചപ്പോൾ, പരിശുദ്ധാത്മാവു ലഭിച്ചു. അപ്പോസ്തോലന്മാർ കൈവച്ചതിനാൽ പരിശുദ്ധാത്മാവു ലഭിച്ചത് ശീമോൻ കണ്ടാറെ, അവർക്ക് ദ്രവ്യം കൊണ്ടുവന്നു.'' (അപ്പോ. 8: 14–18). ഇവിടെയും അന്യഭാഷാവരം കാണുന്നില്ല.

6) ശൗലിന്റെ തലയിൽ അനന്യാസ് കൈവച്ചു പ്രാർത്ഥിക്കുകയും ശൗലിനെ സ്നാനപ്പെടുത്തുകയും ചെയ്തു. ''അങ്ങനെ അനന്യാസ് ആ വീട്ടിൽ ചെന്ന്, അവന്റെമേൽ കൈവച്ച് ''ശൗലേ, സഹോദരാ, നീ കാഴ്ചപ്രാപിച്ച് പരിശുദ്ധാത്മപൂർണ്ണനാകേണ്ടതിന്, നീ വന്നവഴിയിൽ നിനക്കു പ്രത്യക്ഷനായ യേശു എന്ന കർത്താവ് എന്നെ അയച്ചിരിക്കുന്നു എന്നു പറഞ്ഞു. ഉടനെ അവന്റെ കണ്ണിൽനിന്ന് ചെതുമ്പൽപോലെ വീണ്, കാഴ്ച ലഭിച്ച്, അവൻ എഴുന്നേററ് സ്നാനമേൽക്കുകയും, ആഹാരം കൈക്കൊണ്ട് ബലം പ്രാപിക്കുകയും ചെയ്തു. (''അപ്പോ. 9: 17–18) ഇവിടെയും അന്യഭാഷയിൽ സംസാരിച്ചതായി കാണുന്നില്ല.

7) കൊർന്നേലിയോസിനും കൂടെയുണ്ടായിരുന്നവർക്കും വി: പത്രോസിന്റെ പ്രസംഗ ശ്രവണത്തിൽ പരിശുദ്ധാത്മാവ് ലഭിക്കുകയും, അവർ അന്യഭാഷയിൽ സംസാരിക്കുകയും ചെയ്തു. 'ഈ വാക്കുകളെ പത്രോസ് പ്രസ്താവിക്കുമ്പോൾതന്നെ വചനംകേട്ട എല്ലാവരുടെമേലും പരിശുദ്ധാത്മാവു വന്നു. അവർ അന്യഭാഷകളിൽ സംസാരിക്കുന്നതും, ദൈവത്തെ മഹത്വീകരിക്കുന്നതും കേൾക്കയാൽ പത്രോസിനോടുകൂടെ വന്ന പരിഛേദനക്കാരായ വിശ്വാസികൾ പരിശുദ്ധാത്മാവ് എന്ന ദാനം ജാതികളുടെമേലും പകർന്നതുകണ്ട് വിസ്മയിച്ചു.' (അപ്പോ: 10: 44–46). ഇവിടെ അന്യഭാഷയിൽ സംസാരിച്ചതായി പറയുന്നുണ്ടെങ്കിലും എങ്ങനെയുള്ള അന്യഭാഷയെന്നു വ്യക്തമല്ല.

മേൽപ്പറഞ്ഞ സന്ദർഭങ്ങളിൽ പെന്തിക്കോസ്തിയിലും, കൊർന്നേലിയോസിന്റെ ഭവനത്തിലും മാത്രമേ അന്യഭാഷയുണ്ടായതായി പറയുന്നുള്ളു. മററു സന്ദർഭങ്ങളിൽ അത് പറയാത്തതിനാൽ, അത് ഉണ്ടായില്ലെന്നു ന്യായമായി ചിന്തിക്കാവുന്നതാണ്. അന്യഭാഷയുണ്ടായ രണ്ടു സന്ദർഭങ്ങളിലും പ്രത്യേക അടയാളത്തിന്റെ ആവശ്യമുണ്ടായിരുന്നു. ആദ്യമായി പരിശുദ്ധാത്മാവുവന്ന അവസരമാണല്ലൊ പെന്തിക്കോസ്തി. അഗ്രചർമ്മിയായ കൊർന്നേലിയോസിനെയും കൂട്ടരെയും ദൈവം സ്വീകരിച്ചിരിക്കുന്നെന്ന വ്യക്തമായ തെളിവ് വി. പത്രോസിനും കൂടെ ചെന്നവർക്കും ആവശ്യമായിരുന്നു. വി: പത്രോസ് അഗ്രചർമ്മികളുടെ അടുക്കൽ ചെന്ന് അവരോടുകൂടെ ഭക്ഷിച്ചതിനെക്കുറിച്ച് ചോദ്യമുണ്ടായത് ഇവിടെ പ്രത്യേകം പ്രസ്താവ്യമാണ് (അപ്പോ. 11:1–3).

## V അന്യഭാഷയെക്കുറിച്ച് വി: പൗലോസ് എന്തുപറയുന്നു?

''അന്യഭാഷയിൽ സംസാരിക്കുന്നവൻ, മനുഷ്യരോടല്ല, ദൈവത്തോട് അത്രെ സംസാരിക്കുന്നു. ആരും തിരിച്ചറിയുന്നില്ലല്ലൊ. എങ്കിലും അവന് ആത്മാവിൽ മർമ്മങ്ങളെ സംസാരിക്കുന്നു.... അന്യഭാഷയിൽ സംസാരിക്കുന്നവൻ, തനിക്ക് താൻ ആത്മീകവർദ്ധന വരുത്തുന്നു. (I കൊരി. 14:1–4)''. നിങ്ങൾ എല്ലാവരും അന്യഭാഷയിൽ സംസാരിക്കണമെന്നും, വിശേഷാൽ പ്രവചിക്കണമെന്നും ഞാൻ ഇച്ഛിക്കുന്നു. അന്യഭാഷകളിൽ സംസാരിക്കുന്നവൻ, സഭയ്ക്ക് ആത്മികവർദ്ധന ലഭിക്കേണ്ടതിന് വ്യാഖ്യാനിക്കുന്നില്ലെങ്കിൽ, പ്രവചിക്കുന്നവൻ അവനെക്കാൾ വലിയവൻ (1 കൊരി. 14: 15). ''അതുകൊണ്ട് അന്യഭാഷയിൽ സംസാരിക്കുന്നവൻ വ്യാഖ്യാനത്തിനായി പ്രാർത്ഥിക്കട്ടെ. ഞാൻ അന്യഭാഷയിൽ പ്രാർത്ഥിക്കുന്നു എങ്കിൽ, എന്റെ ആത്മാവ് പ്രാർത്ഥിക്കുന്നു. എന്റെ ബുദ്ധിയോ അലസമായിരിക്കുന്നു.(1 കൊരി. 14: 13, 14)'' അത്

കൊണ്ട് അന്യഭാഷകൾ അടയാളമായിരിക്കുന്നത് വിശ്വാസികൾക്കല്ല, അവിശ്വാസികൾക്കത്രെ. (1 കൊരി. 14: 22). അന്യഭാഷയിൽ സംസാരിക്കുന്നു എങ്കിൽ രണ്ടുപേരോ ഏറിയാൽ മൂന്നുപേരോ ആകട്ടെ. അവർ ഓരോരുത്തരായി സംസാരിക്കുകയും, ഒരുവൻ വ്യാഖ്യാനിക്കുകയും ചെയ്യട്ടെ. വ്യാഖ്യാനി ഇല്ലാഞ്ഞാൽ അന്യഭാഷക്കാരൻ, സഭയിൽ മിണ്ടാതെ തന്നോടും ദൈവത്തോടും സംസാരിക്കട്ടെ.'' (1 കൊരി. 14: 27, 28).

മേൽപ്പറഞ്ഞ വേദഭാഗത്ത് വി: പൗലോസ് പറയുന്നത്, വ്യാഖ്യാനിച്ചാൽ മാത്രം അർത്ഥം അറിയാൻ സാധിക്കുന്ന അന്യഭാഷയാണ്. അത് സ്വന്ത ആത്മീക വർദ്ധനയ്ക്ക് സഹായിക്കും. അന്യഭാഷ വിശ്വാസികൾക്കല്ല, അവിശ്വാസികൾക്കാണ് അടയാളമായിരിക്കുന്നത്. വ്യാഖ്യാനിക്കുവാൻ ആളില്ലെങ്കിൽ സഭയിൽവെച്ച് അന്യഭാഷ പറയേണ്ട ആവശ്യമില്ല.

## VI അന്യഭാഷാവരം അത്യന്താപേക്ഷിതമാണോ?

അന്യഭാഷാവരം പരിശുദ്ധാത്മ നിറവിന്റെ ഒഴിച്ചുകൂടാത്ത തെളിവാണെന്ന് പെന്തിക്കോസ്തുകാർ പറയുന്നത് ശരിയല്ല. വേദപുസ്തകത്തിൽ രണ്ടു പ്രത്യേക സന്ദർഭങ്ങളിൽ മാത്രമേ അന്യഭാഷ സംസാരിച്ചതായി കാണുന്നുള്ളു. ഇത് എല്ലാവർക്കും ലഭിക്കണമെന്നില്ലെന്ന് പൗലോസ് പറയുന്നു. ''എല്ലാവരും അന്യഭാഷ സംസാരിക്കുന്നുവോ? എല്ലാവരും വ്യാഖ്യാനിക്കുന്നുവോ?'' (1 കൊരി. 12: 30, 31). നമ്മുടെ കർത്താവ് അന്യഭാഷ പറഞ്ഞതായി കാണുന്നില്ല. വ്യാഖ്യാനിച്ചാൽമാത്രം അർത്ഥം അറിയാൻ സാധിക്കുന്ന അന്യഭാഷ, പന്ത്രണ്ട് അപ്പോസ്തോലന്മാർ പറഞ്ഞതായി കാണുന്നില്ല. പെന്തിക്കോസ്തി ദിവസം ഉണ്ടായത് മററു ഭാഷക്കാർപോലും വ്യാഖ്യാനം കൂടാതെ അർത്ഥം അറിഞ്ഞ അന്യഭാഷയായിരുന്നു. ''ഭാഷാവരമോ അത് നിന്നുപോകും.'' (1 കൊരി. 13: 8) എന്ന് വി: പൗലോസ് പറയുന്നു.

## VII പരിശുദ്ധാത്മ നിറവിന്റെ യഥാർത്ഥ ലക്ഷണമെന്താണ്?

പരിശുദ്ധാത്മ നിറവിന്റെ യഥാർത്ഥ ലക്ഷണം ദൈവിക സ്നേഹമാണ്. ദൈവത്തിന്റെ സ്നേഹം നമുക്ക് നൽകപ്പെട്ട പരിശുദ്ധാത്മാവിനാൽ നമ്മുടെ ഹൃദയങ്ങളിൽ പകർന്നിരിക്കുന്നു.'' (റോമ. 5:5) എന്ന് വി: പൗലോസ് പറയുന്നു. 'ആത്മാവിന്റെ ഫലമോ സ്നേഹം, സന്തോഷം, സമാധാനം, ദീർഘക്ഷമ, ദയ, പരോപകാരം, വിശ്വസ്തത, സൗമ്യത, ഇന്ദ്രിയ ജയം' (ഗലാ. 5: 22, 23).

## VIII ഇന്ന് അന്യഭാഷയെന്ന് പെന്തിക്കോസ്തുകാർ പറയുന്നത് വേദപുസ്തകത്തിൽ പറയുന്ന അന്യഭാഷയാണോ?

ഇതറിയുന്നതിന് ഒരു പരീക്ഷണം നടത്തുന്നത് നന്നായിരിക്കും. **Tape record**-ന്റെ സൗകര്യമുണ്ടല്ലോ. അന്യഭാഷ പറയുന്നത് **Tape record** ചെയ്യണം. അതിന്റെ വ്യാഖ്യാനവും **Tape record** ചെയ്യണം. ഈ വ്യാഖ്യാനം കേൾപ്പിക്കാതെ മററൊരാളെക്കൊണ്ട് വ്യാഖ്യാനം പറയിച്ചിട്ട് അതും **Tape record** ചെയ്യണം. അനന്തരം ഈ രണ്ടു വ്യാഖ്യാനവും തമ്മിൽ പൊരുത്തമുണ്ടോ എന്ന് നോക്കണം.

കേവലം ചില ശബ്ദങ്ങൾ ഉണ്ടാക്കുന്നത് അന്യഭാഷയല്ലെന്ന് പ്രഥമദൃഷ്ടിയിൽത്തന്നെ ആർക്കും അറിയാൻ സാധിക്കും. തുമ്പി തുള്ളുന്നതുപോലെയുള്ള ഒരു മാനസിക വിഭ്രാന്തിമാത്രമാണത്. ആത്മീയ അനുഭൂതിയുടെ അവസരത്തിലും ഇത് ആർക്കും ഉണ്ടാകാവുന്നതാണ്.

ആയതിനാൽ അന്യഭാഷ അത്യന്താപേക്ഷിതമാണെന്ന തീവ്രചിന്താഗതിയും അത് എന്തോ മോശമായതാണെന്ന ചിന്താഗതിയും തെററാണ്.



**മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്**





Varghese Chennampallil

# കൊയ്നോണിയാ — വ്യാപ്തിയും പ്രസക്തിയും (iv)

ഡീക്കൻ ഐപ്പ് പി. സാം, തോട്ടപ്പുഴ

## കൂട്ടായ്മയിലെ നാനാത്വം

## (Diversity in the Koinonia)

എന്നാൽ നിങ്ങൾ ക്രിസ്തുവിന്റെ അവയവങ്ങളും ഓരോരുത്തൻ വെവ്വേറെയായി അവയവങ്ങളും ആകുന്നു (1 കൊരി. 12:27). കൂട്ടായ്മയിലെ ഏകത്വം വിവിധത്വവും വ്യത്യസ്തവുമായി കാണുവാൻ കഴിയാത്ത രീതിയിൽ പരസ്പരാശ്രിതങ്ങളാണ്. അവയവങ്ങൾ പലതെങ്കിലും ശരീരം ഒന്നുതന്നെ (1 കൊരി. 12:20). പരിശുദ്ധാത്മാവിന്റെ വരങ്ങൾ എന്ന നിലയിൽ ഓരോരുത്തർക്കും ലഭിച്ചിരിക്കുന്ന കൃപാവരങ്ങളിൽ വ്യത്യാസമുണ്ടായിരിക്കാം. ഈ വൈവിദ്ധ്യം കൂടുതൽ ഭിന്നതയ്ക്ക് വേണ്ടിയല്ല പിന്നെയോ കൂട്ടായ്മയുടെ പൂർണ്ണതയ്ക്ക് ആവശ്യമാണ്. ഏക സ്വഭാവമുള്ള ത്രിത്വത്തിലെ മൂന്ന് ആളത്വങ്ങളുടെ ഐക്യമാണ് സഭയിൽ രൂപപ്പെടേണ്ടത്. പ്രാദേശിക സഭകളുടെ നാനാത്വത്തിൽ ത്രിത്വത്തിലെ ഏകത്വവും പ്രതിഫലിക്കണം. കൃപാവരങ്ങളിൽ വ്യത്യാസമുണ്ടായിരിക്കാം. എന്നാൽ അതിലെല്ലാം അതിശ്രേഷ്ഠമായ ഒരു വരം പ. പൗലോസ്ശ്ലീഹാ നമുക്ക് കാണിച്ചുതരുന്നു. അത് സ്നേഹത്തിന്റെ മാർഗ്ഗമാണ് (1 കൊരി. 13).

''സ്നേഹമാണഖിലസാരമൂഴിയിൽ

സ്നേഹസാരമിഹ സത്യമേകകം'' എന്ന് കുമാരനാശാനും നമ്മെ ഓർമ്മിപ്പിക്കുന്നു.

## കൂട്ടായ്മ എക്യുമിനിക്കൽ പ്രസ്ഥാനങ്ങളിൽ

സഭകളുടെ ഐക്യത്തിനാണ് കാൻബറ കൂട്ടായ്മ എന്ന പദം ഉപയോഗിക്കുന്നത്. കൂട്ടായ്മയിലെ നാനാത്വത്തിന് പരിധികളുണ്ടെന്ന് കാൻബറ അനുശാസിക്കുന്നു അനിയന്ത്രിതവും അപരിമിതേയവുമായ വിവിധത്വം കൂട്ടായ്മയുടെ ഐക്യത്തിന് വെല്ലുവിളിയായിരിക്കും. എക്യുമിനിക്കൽ പ്രസ്ഥാനം നേരിടുന്ന പ്രധാന പ്രശ്നവും ഇതുതന്നെയാണ്. (Signs of the Spirit; Official Report of W.C.C. 7th Assembly Canbera P. 173). W. C. C. യുടെ അടിസ്ഥാനം കൂട്ടായ്മയാണ്. അതിന്റെ ആദ്യത്തെ റിപ്പോർട്ടിൽഎഴുതിയിരിക്കുന്നതിപ്രകാരമാണ്. W.C.C സഭകളുടെ ഒരു സംയോഗമാണ്(കൊയ്നോണിയ, റോൺ എക്ലിസിയോൺ). സഭകളുടെ സുദീർഘമായ ചരിത്രത്തിൽ നഷ്ടമായ പങ്കാളിത്വം, ഐക്യം, സാഹോദര്യം എന്നിവ പുനഃസ്ഥാപിക്കുക എന്ന ലക്ഷ്യമാണ് W.C.C.യ്ക്ക് ഉള്ളത് എന്ന് അതിന്റെ രൂപീകരണസമയത്ത് W.A. വിസർട്ട് ഹൂഫ്റ്റ് പറയുകയുണ്ടായി. കൂട്ടായ്മയിൽ സംഭവിക്കുന്ന പിളർപ്പുകളും വിള്ളലുകളും വീണ്ടും വീണ്ടും അനുസ്മരിപ്പിക്കുവാനുള്ള പ്രേരക വസ്തുവായി W. C.C. വർത്തിക്കുന്നു. അഭിപ്രായ ഭിന്നതകളുടെ കൊടുങ്കാററുകൾ ആഞ്ഞടിക്കുമ്പോൾ അവയുടെ മദ്ധ്യത്തിൽ സഭാനൗകയെ ഒരുമിപ്പിച്ച് താങ്ങിനിർത്തുന്നത് W.C.C.യാണ് എന്ന കാര്യത്തിൽ സംശയമില്ല. ഏക അപ്പോസ്തോലിക വിശ്വാസത്തിന്റെ പൊതുവായ ഏററുപറച്ചിലാണ് എക്യൂമിനിക്കൽ പ്രസ്ഥാനങ്ങളിൽ നാം തിരയേണ്ട കൂട്ടായ്മ. അപ്പോസ്തോലിക വിശ്വാസം കണ്ടുപിടിച്ച് സഭകളെ അവയുടെ പൊതുവായ ധാരകൾ ഏതൊക്കെയാണെന്ന് കണ്ടുപിടിക്കുവാനും ഏകവിശ്വാസം ഏററുപറയുവാനും, Faith And Order–ന്റെ Confessing the One faith എന്ന പഠനറിപ്പോർട്ട് ഒരു പരിധിവരെ സഹായിച്ചിട്ടുണ്ട്.

സഭകളിൽ പ്രാദേശികമായ വ്യത്യാസം നിലനില്ക്കുന്നു എങ്കിൽതന്നെയും, ഏററവും വിശുദ്ധവും, സാർവത്രികവും, അപ്പോസ്തോലികവുമായ സ്വഭാവങ്ങൾ അതിന്റെ പൂർണ്ണതയിൽ അനുഭവിക്കുന്നു. കൊടുങ്കാററുകളുടെ മദ്ധ്യത്തിലും പ്രാദേശികമായ സഭകളിൽ എക്യുമിനിസം (Oikumene= Live under one roof) അതിന്റെ പൂർണ്ണമായ അർത്ഥത്തിൽ നിറവേററുവാൻ സഭകൾ പരിശ്രമിക്കണം, പ്രവർത്തിക്കണം. സ്വയത്തിൽ കേന്ദ്രീകൃതമായ സഭ, പങ്കിടീലിന്റെയും പരിത്യാഗത്തിന്റെയും അവസ്ഥയിലേക്ക് ഉയരുമ്പോൾ, സഭയിലെ മാത്രമല്ല ലോകത്തിലെയും സകല പ്രശ്നങ്ങളും പരിഹൃതമാകും.

## പുതിയ ആകാശവും പുതിയ ഭൂമിയും

ദൈവത്തിന്റെ ആത്മാവ് വെള്ളത്തിന്റെ മീതെ പരിവർത്തിച്ചുകൊണ്ടിരുന്നതിന്റെ ഫലമായി പാഴായും ശൂന്യമായും ഇരുന്ന ഭൂമി കോസ്മോസ് ആയി രൂപപ്പെട്ടു. Cosmos എന്ന യവനായ പദം അർത്ഥമാക്കുന്നത് പ്രപഞ്ചത്തിന്റെ ക്രമീകൃതമായ അവസ്ഥയാണ്. ദൈവം ഏർപ്പെടുത്തിയ താളവും ക്രമവും മനുഷ്യന്റെ പാപവും സ്വാർത്ഥതയും നിമിത്തം വീണ്ടും പ്രപഞ്ചത്തിൽ നിന്നു നഷ്ടമായിക്കൊണ്ടിരിക്കുന്നു. താഴ്വര

(ശേഷം 30–ാം പേജിൽ)

# പത്രോസ് മാർ ഒസ്താത്തിയോസ്:

## മണലിലച്ചന്റെ സ്മരണകളിൽ

ഫെബ്രുവരി രണ്ട്--കാലംചെയ്ത പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ ഓർമ്മദിവസമാണ്. അദ്ദേഹത്തിന്റെ വ്യക്തിത്വം ബഹു. മണലിലച്ചന്റെ സ്മരണകളിലൂടെ വെളിപ്പെടുത്തുന്നു ഈ ലേഖനം. മണലിലച്ചനുമായി സംഭാഷണം നടത്തി ഇതു തയ്യാറാക്കിയത് **ഡീക്കൻ സി. എം. രാജു, ഡീക്കൻ ജോസി ജേക്കബ് എന്നിവരാണ്.**

(സ്ലീബാദാസസമൂഹം പ്രസിഡന്റ് കൊച്ചി ഭദ്രാസനാധിപൻ അഭി. സഖറിയാ മാർ അന്തോണിയോസ് മെത്രാപ്പോലീത്താ തിരുമനസിലെ കല്പനപ്രകാരം 1993 ജനുവരി 5–ാം തീയതി ചൊവ്വാഴ്ച ബഹുമാനപ്പെട്ട മണലിലച്ചനെ കണ്ടു നടത്തിയ അഭിമുഖസംഭാഷണത്തിന്റെ വെളിച്ചത്തിൽ ഞങ്ങൾ തയ്യാറാക്കിയതാണ് ഈ ലേഖനം. ഇതു തയ്യാറാക്കി കാണുന്നതിനുമുമ്പേ ബ. അച്ചൻ തന്റെ 'നാഥന്റെ സന്നിധിയിലേക്കു യാത്രയായി. ആ പുണ്യപുരുഷന്റെ സ്മരണകൾക്കു മുമ്പിൽ ആദരാഞ്ജലികൾ അർപ്പിച്ചുകൊള്ളുന്നു.)

**(പ്രാ**യാധിക്യത്താൽ ക്ഷീണിതനായിരുന്നുവെങ്കിലും ഭാഗ്യസ്മരണാർഹനായ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയെക്കുറിച്ച് സംസാരിച്ചപ്പോൾ മണലിലച്ചൻ വാചാലനായി. സ്ലീബാദാസ സമൂഹം സ്ഥാപകനും, അധഃകൃതരുടെ ഉന്നമനത്തിനുവേണ്ടി പ്രവർത്തിക്കുകയും മലബാർ ഭദ്രാസനത്തെ ദീർഘനാൾ നയിക്കുകയും ചെയ്ത അഭി. ഒസ്താത്തിയോസ് തിരുമേനി കർമ്മധീരനായ ഒരു മിഷനറി പ്രവർത്തകനായിരുന്നു. അതുകൊണ്ടുതന്നെയാണ് പിൻതലമുറ അദ്ദേഹത്തെ ആധുനിക സഭയുടെ പൗലോസ് അപ്പോസ്തോലൻ എന്നു വിശേഷിപ്പിച്ചത്.

### രണ്ടു ദിവ്യപുരുഷന്മാരുടെ സംഗമം.

അഭി. ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ പ്രവർത്തനങ്ങൾക്കു മുമ്പുതന്നെ സഭയുടെ വടക്കൻ പ്രദേശങ്ങളിൽ അധഃകൃതരുടെ ഇടയിൽ സുവിശേഷത്തിന്റെ വിത്തു വിതയ്ക്കപ്പെട്ടു തുടങ്ങിയിരുന്നു. അതിന്റെ ഭാഗമായി മുളന്തുരുത്തിക്കടുത്ത് മാന്തുരുത്തേൽ പള്ളിയിൽ (ബഹു. മണലിലച്ചൻ അന്ത്യവിശ്രമം കൊള്ളുന്നതിവിടെയാണ്) ഷെഡ് കെട്ടി താഴ്ന്ന ജാതിക്കാരെ വിശ്വാസം പഠിപ്പിക്കുകയും, അവർക്ക് വി. മാമോദീസാ നല്കി സഭയിൽ ചേർക്കുകയും ചെയ്തുവന്നു. ഇത് 1914–16 കാലഘട്ടത്തിലായിരുന്നു. എം. പി. പീററർ (പിന്നീട് പത്രോസ് മാർ ഒസ്താത്തിയോസ്) പലപ്പോഴും ഈ സംരംഭത്തിൽ വന്ന് താല്പര്യപൂർവം പങ്കെടുത്തിരുന്നു. അന്നദ്ദേഹം എറണാകുളത്തെ ഒരു ഹൈസ്കൂളിൽ അദ്ധ്യാപകനായി സേവനം അനുഷ്ഠിക്കുകയായിരുന്നു. മണലിലച്ചൻ അന്ന് കേവലം പതിനൊന്നു വയസുള്ള ഒരു പ്രൈമറി സ്കൂൾ വിദ്യാർത്ഥിയും. അവരുടെ പരിചയം ആരംഭിക്കുന്നതവിടെ വെച്ചായിരുന്നു. വ്യത്യസ്തങ്ങളായ മണ്ഡലങ്ങളിൽ നിന്നുകൊണ്ട് സഭയ്ക്ക് താങ്ങും തണലുമേകിയ രണ്ടു ദിവ്യപുരുഷന്മാരുടെ സംഗമവേളയായിരുന്നു അതെന്ന് ഒരുപക്ഷെ ആരും കരുതിയിരിക്കുകയില്ല. ഇന്നും ആ ദിവ്യപുരുഷന്മാരുടെ മാഹാത്മ്യം നാം വേണ്ടവിധം മനസിലാക്കിയിട്ടുണ്ടോ?

### മാർ ഒസ്താത്തിയോസ് തിരുമേനിയും വിദ്യാർത്ഥിപ്രസ്ഥാനവും

വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ ആദ്യകാല പ്രവർത്തകരിൽ പ്രധാനിയായിരുന്നു പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനി. 1908–ൽ നടന്ന പ്രഥമ സമ്മേളനം മുതൽ [തന്റെ മരണംവരെ] എല്ലാ സമ്മേളനങ്ങളിലും പങ്കെടുത്ത ഏക വ്യക്തി ഒരുപക്ഷെ തിരുമേനിയായിരിക്കാം. യാത്രാസൗകര്യങ്ങൾ വളരെ കുറവായിരുന്ന ആ കാലഘട്ടത്തിൽ ഒരു വിദ്യാർത്ഥിയായ എം. പി. പീററർ തന്റെ സമപ്രായക്കാരായ ഒരുപററം യുവാക്കളെ സംഘടിപ്പിച്ചുകൊണ്ടു തൃപ്പൂണിത്തുറയിൽനിന്ന് വൈക്കംവരെ നടന്ന് [ഏകദേശം 35 കി. മീ.] അവിടെനിന്ന് ജലമാർഗ്ഗം സമ്മേളന സ്ഥലങ്ങളിൽ എത്തിച്ചേർന്നിരുന്നു. സമ്മേളനങ്ങളിൽ പ്രസംഗിച്ച ഫാ. ഹേംസ്, ഫാ. ഷോർ തുടങ്ങിയവർ എം. പി. പീറററിൽ കാര്യമായ സ്വാധീനം ചെലുത്തി. വിദേശീയരായ ഇവരെ വാളിച്ചുവരുത്തി അവധിക്കാലങ്ങളിൽ മുളന്തുരുത്തിപ്രദേശത്ത് പ്രസംഗയോഗങ്ങൾ സംഘടിപ്പിച്ചിരുന്നു. ഈ യോഗങ്ങളിൽ മണലിൽ യാക്കോബ് എന്ന ബാലൻ തുടർച്ചയായി സംബന്ധിച്ചിരു

ന്നു. എം. പി. പീററിനെ പ. പൗലോസ് ശ്ലീഹായെപ്പോലെ തീക്ഷ്ണതയുള്ള ഒരു മിഷനറി വീരനായി വളർത്തിയെടുത്തതിൽ വിദ്യാർത്ഥി പ്രസ്ഥാനം വലിയ പങ്കു വഹിച്ചിട്ടുണ്ട്.

### സഭാശുശ്രൂഷാരംഗത്തേക്ക്

വടക്കൻപ്രദേശങ്ങളിലെ പ്രശസ്ത കുടുംബങ്ങളിൽ ഒന്നായ മൂക്കഞ്ചേരിൽ തറവാട്ടിൽ ചെറിയാൻ പുരവത്തിന്റെയും കുളിയാട്ടിൽ കുഞ്ഞാമ്മറിയത്തിന്റെയും മകനായി ജനിച്ച പീററർ പൗരോഹിത്യത്തിന്റെ ആദ്യപടിയായ കോറൂയോപട്ടം സ്വീകരിച്ചത് കുടുംബാംഗങ്ങളുടെ അറിവോ സമ്മതമോ കൂടാതെയായിരുന്നു. ഇദ്ദേഹം ഒരു പുരോഹിതനാകുന്നതിൽ അവർക്ക് താല്പര്യമില്ലായിരുന്നു. പരുമല സെമിനാരിയിൽവച്ച് കണ്ടനാട്ടു മാർ ഈവാനിയോസ് ആയിരുന്നു ശെമ്മാശുപട്ടം കൊടുത്തത്. കർമ്മധീരനായ ആ ശെമ്മാശന് 1926 മെയ് 4-ന് സ്ലീബാ മാർ ഒസ്താത്തിയോസ് തിരുമേനി [അന്നത്തെ അന്ത്യോഖ്യാ സിംഹാസനപ്രതിനിധി] വൈക്കത്തിനടുത്ത് ചെമ്പിൽ പള്ളിയിൽവച്ച് കശീശാപട്ടം നൽകി.

സഭയുടെ സുവിശേഷപ്രവർത്തനരംഗത്ത് നവചൈതന്യം വാരിവിതറിയ ആ വൈദികശ്രേഷ്ഠനെ 1953 മെയ് 15-ന് പ. സുന്നഹദോസിന്റെ തീരുമാനപ്രകാരം മോറാൻ മാർ ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവാ തിരുമേനി മെത്രാൻസ്ഥാനത്തേക്കുയർത്തി. അത്മായൻ, ശെമ്മാശൻ, കശീശാ, മെത്രാപ്പോലീത്താ എന്നീ നിലകളിലെല്ലാംതന്നെ വ്യക്തിമുദ്ര പതിപ്പിക്കുവാൻ അദ്ദേഹത്തിനു സാധിച്ചു. മലബാർ ഭദ്രാസനത്തിന്റെ ചുമതല വഹിച്ച അദ്ദേഹത്തിന് വളരെ ത്യാഗങ്ങൾ സഹിക്കേണ്ടതായി വന്നു. ആരാധനാഭാഷ മലയാളത്തിലാക്കുന്നതിൽ അദ്ദേഹം വഹിച്ച പങ്ക് ശ്രദ്ധേയമാണ്.

### മദ്യത്തിനെതിരെ പടവാളുമേന്തി

തിരുമേനി ഒരു ശെമ്മാശനായിരിക്കുമ്പോൾ തന്നെ മദ്യത്തിനെതിരെ പ്രവർത്തിച്ചിരുന്നു. മദ്യത്തിന്റെ ദൂഷ്യഫലങ്ങൾ മനസിലാക്കാൻ സാധിക്കുന്നവിധത്തിലുള്ള ചിത്രങ്ങൾ അടങ്ങിയ പോസ്ററുകൾ മുളന്തുരുത്തി, കണ്ടനാട്ടു പ്രദേശങ്ങളിൽ ഒട്ടിച്ചു. അധ:കൃതരുടെയും മററും കുടിലുകൾ സന്ദർശിച്ച് മദ്യത്തിന്റെ ദൂഷ്യവശങ്ങളെക്കുറിച്ച് അവർക്ക് മനസിലാക്കിക്കൊടുക്കുമായിരുന്നു. കവലകളിൽ ഉച്ചഭാഷിണികൾ വച്ചുകെട്ടി ഘോഷിക്കുന്നതിൽ തിരുമേനിക്ക് താല്പര്യമില്ലായിരുന്നു. ജനങ്ങളുടെ ഇടയിലേക്ക് ഇറങ്ങിച്ചെന്ന് പ്രവർത്തിക്കുവാനാണ് അദ്ദേഹം ആഗ്രഹിച്ചത്. മദ്യം സാത്താന്റെ ഒരു രൂപമാണെന്ന് തിരുമേനി പലപ്പോഴും പറയാറുണ്ട്. പക്ഷെ ഈ പ്രവർത്തനത്തിലും തിരുമേനിക്ക് പല ധനവാന്മാരിൽനിന്നും എതിർപ്പുകൾ നേരിടേണ്ടതായി വന്നിട്ടുണ്ട്.

### സ്ലീബാദാസ സമൂഹ സ്ഥാപനം

ബ്രാഹ്മണർക്കു തുല്യമായ ആഭിജാത്യബോധമുള്ള സുറിയാനിക്രിസ്ത്യാനികൾ അധ:കൃതരുമൊത്ത് നിന്നുകൊണ്ട് ആരാധന നടത്തുന്നതിൽ വിമുഖത കാണിച്ചു. തിരുമേനി ഇതിനെ ശക്തിയായി എതിർത്തു. സ്കൂളുകളും, റോഡുകളും അധ:കൃതർക്കായി തുറന്നുകൊടുക്കുന്നതിനും തീണ്ടൽ, തൊടീൽ തുടങ്ങിയ അനാചാരങ്ങൾ നിർത്തലാക്കുന്നതിനും അദ്ദേഹം വളരെയധികം പ്രവർത്തിച്ചു. ഗാന്ധിജിയുടെ നേതൃത്വത്തിലുള്ള വൈക്കം സത്യാഗ്രഹത്തിൽ എം. പി. പീററർ ശെമ്മാശൻ പങ്കെടുത്തു.

അധ:കൃതരുടെയിടയിൽ ക്രിസ്തുവിന്റെ സുവിശേഷം അറിയിക്കുക എന്നുള്ള ലക്ഷ്യത്തോടുകൂടിയാണ് 1924 സെപ്ററംബർ 14-ാം തീയതി സ്ലീബാപെരുന്നാൾ ദിവസം സ്ലീബാദാസസമൂഹം സ്ഥാപിച്ചത്. അതിനുവേണ്ടി മൂക്കഞ്ചേരിൽ തിരുമേനിക്ക് വളരെയധികം കഷ്ടപ്പാടുകൾ സഹിക്കേണ്ടിവന്നിട്ടുണ്ട്. എങ്കിലും അടിപതറാതെ ഒരു യോദ്ധാവിനെപ്പോലെ അദ്ദേഹം മുന്നിലേക്കുതന്നെ പോയി. അധ:കൃതരുടെ കുടിലുകൾ സന്ദർശിച്ച് അവർക്ക് ഉപദേശങ്ങൾ നല്കുകയും, ആശ്വസിപ്പിക്കുകയും ക്രിസ്തുവിന്റെ സ്നേഹത്തെക്കുറിച്ച് അവരെ ബോധവാന്മാരാക്കുകയും ചെയ്തു. ഇന്നും സഭയിലെ മിഷനറി പ്രവർത്തനങ്ങളിൽ ഒരു വലിയ പങ്ക് സ്ലീബാദാസസമൂഹം വഹിക്കുന്നുണ്ട്.

### ജീവിതലാളിത്യം

എന്തുകൊണ്ടും സ്വീകാര്യയോഗ്യമായ മാതൃകാജീവിതത്തിന്റെ ഉടമയായിരുന്നു തിരുമേനി. അധ:കൃതരുടെ കുടിലുകളിൽപോയി അവരോടുകൂടിയിരുന്നുകൊണ്ട് പലതിനെക്കുറിച്ചും സംസാരിച്ചിരുന്നു. അത് തിരുമേനിക്കും അവർക്കും ഒരുപോലെ സന്തോഷത്തിനിട നല്കി. താണ ജീവിതരീതി, വസ്ത്രധാരണം, ഭക്ഷണക്രമം എന്നിവ തിരുമേനിയുടെ പ്രത്യേകതകളായിരുന്നു. തന്റെ സഹോദരനായ വർക്കിക്ക് കുടുംബത്തിൽ തനിക്കുള്ള വിഹിതം തീറുകൊടുത്തു. എല്ലായിപ്പോഴും നടന്നുതന്നെയായിരുന്നു യാത്ര. തിരുമേനിയായിരുന്നപ്പോഴും നടന്നും, ചിലപ്പോൾ ബസിനുമായി യാത്രചെയ്തിരുന്നു. ബസ് നിർത്തിയില്ലെങ്കിൽ ബസു കിട്ടുന്നതുവരെ നടന്നുപോകും. ഒരിക്കൽ, തിരുമേനിയുടെ ഈ കഷ്ടപ്പാടുകൾ കണ്ട് മണലിലച്ചനും സുഹൃത്തുക്കളും കൂടി ഒരു കാറു വാങ്ങുന്നതിനായി പണം ശേഖരിച്ചു. ഇതറിഞ്ഞ തിരുമേനി 'എനിക്ക് കാറൊന്നും വേണ്ട' എന്നാണ് പ്രതികരിച്ചത്.

മിഷൻ പ്രവർത്തനവേളകളിൽ തനിക്കുനേരെ അലറിവരുന്ന മനുഷ്യമൃഗങ്ങളോട് തിരുമേനി സൗമ്യനായിട്ടാണ് പെരുമാറിയിരുന്നത്. അതുതന്നെ പലരുടെയും പരിവർത്തനത്തിന് കാരണ

(ശേഷം 30-ാം പേജിൽ).

പ്രതികരണം

# ഹൂസോയോ ഒരു വിലയിരുത്തൽ

വി. വി. ഫിലിപ്പ്, തിരുവനന്തപുരം

നമ്മുടെ സഭയിലേക്ക് ഈ അടുത്ത കാലയളവിൽ നുഴഞ്ഞുകയറിയിരിക്കുന്നതും വി. കുർബാന യാതൊരു പ്രതിബന്ധങ്ങളും കൂടാതെയും, ദൈവത്തെയും, മനുഷ്യനെയും ഒടുവിൽ തന്നെത്തന്നെയും വഞ്ചിച്ച് അനുഭവിക്കുവാൻ വി: സഭ ലൈസൻസ് കൊടുത്തിരിക്കുന്നതുമായ ഒരു ഷോർട്ട് കട്ട് മെതേഡ് ആണ് ഹൂസോയോ എന്നു പറയുന്നതിൽ തെറ്റുള്ളതായിട്ട് എനിക്കു തോന്നുന്നില്ല. ആണ്ടു കുമ്പസാരം നടത്താതെ ഹൂസോയോ പ്രാപിക്കാൻ ചെന്ന ഒരു ചെറുപ്പക്കാരനോട് ബ: അച്ചൻ നോർത്ത് ഇൻഡ്യയിൽ ഒരു പള്ളിയിൽവച്ച് പ്രസംഗമദ്ധ്യേ പറഞ്ഞ കാര്യം ഓർമ്മ വരുന്നു. അദ്ദേഹം ഇപ്രകാരമാണ് പറഞ്ഞത്. ''നിന്റെ അപ്പന്റെ അടുത്തുപോയി ഹൂസോയോ പ്രാപിക്കാൻ; എന്റെ അടുത്ത് വരണ്ടാ.'' വാസ്തവത്തിൽ ഈ വാക്കിന്റെ അർത്ഥം എന്ത് എന്ന് വി: സഭാമക്കളിൽ ഒരു നല്ലഭാഗത്തിന് അറിയാമോയെന്നും സംശയമുണ്ട്. ബ: പട്ടക്കാരന്റെ മുമ്പാകെ രോമം കത്രിക്കുന്നവന്റെ മുമ്പിലെ ആടുകളെപ്പോലെ തലയും താഴ്ത്തി നിൽക്കുന്ന കാഴ്ചയാണല്ലോ കണ്ടുവരുന്നത്. മുൻകാലങ്ങളിൽ കൊച്ചുകുട്ടികൾക്ക് കുർബാന കൊടുക്കുന്നതിനു മുമ്പെ തലയിൽ കൈവച്ച് പ്രാർത്ഥിക്കുമായിരുന്നു. എന്തെന്നാൽ സ്വർഗ്ഗരാജ്യം ശിശുവിനെപ്പോലെ കൈക്കൊള്ളുന്നവന് ഉള്ളതാണല്ലോ.

ഈ വക്രത നിറഞ്ഞ ലോകത്ത് നാം എല്ലാംതന്നെ ഒരുദിവസം എത്രയധികം പാപങ്ങൾ അറിഞ്ഞും അറിയാതെയും ചെയ്യുന്നു. അത് ആഴ്ചവട്ടമാകുമ്പോഴേയ്ക്കും എത്രയധികമായിട്ടു വർദ്ധിക്കുന്നു. (1 യോ. 1–10 നാം പാപംചെയ്തിട്ടില്ലെന്നു പറയുന്നു എങ്കിൽ....നമ്മിൽ ഇല്ലാതെയായി) എന്നാൽ ഇവയെല്ലാംതന്നെ ഒരു സുപ്രഭാതത്തിൽ നമ്മളാരുംതന്നെ അറിയാതെ ക്രിസ്തുവിന്റെ സ്ഥാനാപതിയും, പ്രതിപുരുഷനുമായ ബ: പട്ടക്കാർ ഹിമംപോലെ ഒരു മന്ത്രോച്ചാരണത്താൽ വെടിപ്പാക്കി നമ്മെ കുർബാന അനുഭവിക്കാൻ യോഗ്യരാക്കിത്തീർക്കുന്നു. ഈ പാപമോചനം പട്ടക്കാർ ദുർവിനിയോഗം ചെയ്യുകയല്ലയോ എന്ന് വാസ്തവത്തിൽ തോന്നിപ്പോകുന്നു. (യോ 20, 23 നിങ്ങൾ ആരുടെ പാപങ്ങൾ..). കുർബാന അനുഭവിക്കുന്നവരുടെ ശതമാനം കൂടണമെന്നതാണ് വി: സഭയുടെ കണക്കുകൂട്ടൽ എങ്കിൽ ശാസ്ത്രിമാരും പരീശന്മാരും ആയുള്ളോരെ നിങ്ങൾക്ക് ഹാ കഷ്ടം.'' എന്നതുപോലെ ''ഓർത്തഡോക്സ് സഭയെ നിങ്ങൾക്കും ഹാ കഷ്ടം. നമ്മുടെ നാട്ടിൽ ഒരു adage ഉണ്ടല്ലോ. 'ഉള്ളതു പറഞ്ഞാൽ അപ്പച്ചൻ അമ്മച്ചിയെ അടിക്കുമെന്ന്.' വലിയ വലിയ പള്ളികളിൽ കുർബാന പരസ്യമായി തുടങ്ങുന്നതിനു മുൻപ് പട്ടക്കാർ ഒരു നല്ലസമയം വിശ്വാസികളുടെ പാപങ്ങൾ കഴുകി വി: കുർബാന അനുഭവിപ്പിക്കുവാൻ ആയിട്ട് അവരെ ഒരുക്കുന്നു. സ്കൂൾ–കോളേജുകളിൽ ഏററവും കൂടുതൽ വിജയശതമാനം ഒരു ക്രെഡിററായിട്ടാണല്ലോ കരുതുന്നത്. അതുപോലെയാണോ അധികം ആളുകൾക്ക് വി: കുർബാന കൊടുക്കുന്നതുകൊണ്ടും ഉദ്ദേശിക്കുന്നത്. നമ്മുടെ വി: കുർബാന നീണ്ടുപോയിയെന്ന് പൊതുജനങ്ങളിൽ ഒരു സംസാരം ഉള്ള സ്ഥിതിക്ക് ഓരോ വിശ്വാസിയുടെ തലയിൽ കൈവച്ച് പ്രാർത്ഥിക്കാതെ സമയലാഭം ഉദ്ദേശിച്ചെങ്കിലും എല്ലാവരെയും നിരത്തിനിർത്തി പട്ടക്കാർ കൈകൾ ഉയർത്തിപ്പിടിച്ചുകൊണ്ട് പ്രാർത്ഥിച്ചാൽ അത് അഭികാമ്യവും അഘോഷസമയം വളരെയധികം സമയവും ലാഭിക്കാമല്ലോ? ഇതിനെല്ലാം ഉപരിയായി വിശ്വാസികൾ ഹൂസോയിക്ക് ക്യൂ നിൽക്കേണ്ട ആവശ്യവും വരുന്നില്ലല്ലോ? ഈ അഭിപ്രായം പരിഗണനയിൽ എടുക്കുമെന്ന് കരുതട്ടെയോ?

കുർബാനാനുഭവം നോക്കുന്നപക്ഷം സ്ത്രീകളുടെ എണ്ണം പുരുഷന്മാരേക്കാൾ വളരെയധികം ആണെന്നതും ഒരു നഗ്നസത്യം ആണല്ലോ. എന്നാൽ ഇത് വാസ്തവത്തിൽ അനുഭവിക്കേണ്ട രീതിയിലാണോ അനുഭവിക്കുന്നതെന്നും, കൊടുക്കേണ്ട രീതിയിലാണോ കൊടുക്കുന്നതെന്നും സഭാ പിതാക്കന്മാർ ഒന്നു വിലയിരുത്തേണ്ട സമയം അതിക്രമിച്ചിട്ടില്ല. (1 കോ. 11. 27–29 അതുകൊണ്ട് അയോഗ്യമായി അപ്പം തിന്നുകയോ.... കുററക്കാരൻ ആകും). നാം സ്വയം ആത്മതപനം ചെയ്യാതെ വി: കുർബാന അനുഭവിച്ചാൽ ഈ ഹൂസോയോ'' ഇരുട്ടുകൊണ്ട് ഓട്ടയടയ്ക്കുന്നതിനു തുല്യം അല്ലയോ? അങ്ങനെ അയോഗ്യമായ രീതിയിൽ ഇത് അനുഭവിച്ച് നാം ബലഹീനരും രോഗികളും ആകാതിരിക്കാൻ ദൈവം ഇടയാക്കട്ടെ.

(1 കോ: 1–30)

മാന്യ വായനക്കാരുടെ പ്രതികരണങ്ങൾ മലങ്കര സഭാ മാസികയിൽ പ്രതീക്ഷിക്കുന്നു.

# M. O. S. C. M. M. കാര്യമ്പാടി കണ്ണാശുപത്രി

# GIVE SIGHT PROJECT

മലബാർ മേഖലയിൽ ആതുരശുശ്രൂഷാരംഗത്ത് മലങ്കര ഓർത്തഡോക്സ് സുറിയാനിസഭയുടെ ആദ്യകാൽവയ്പാണ് കാര്യമ്പാടി കണ്ണാശുപത്രി. പരി. കാതോലിക്കാബാവാ തിരുമേനി പ്രസിഡണ്ടും രക്ഷാധികാരിയുമായി 1986–ൽ ആരംഭിച്ച ഈ സ്ഥാപനത്തിൽ ഇതിനകം പതിനായിരക്കണക്കിനു നേത്രരോഗികളെ ചികിത്സിച്ചു. ആയിരക്കണക്കിനു വിവിധ ഓപ്പറേഷൻ നടത്തിയതിൽ ആയിരത്തിലധികം സൌജന്യമായും ചെയ്തു. ചികിത്സിക്കാൻ നിവൃത്തിയില്ലാതെ കഷ്ടപ്പെടുന്ന ആദിവാസികൾ അടക്കം അനേകം പാവപ്പെട്ട അന്ധർ ദിവസവും സൌജന്യ ചികിത്സക്കായി ആശുപത്രിയെ സമീപിച്ചുകൊണ്ടിരിക്കുന്നു. ഇവരെ മുഴുവൻ സഹായിക്കാനാണ് "Give Sight" പദ്ധതി ആരംഭിച്ചത്. സന്മനസുള്ള ആരെങ്കിലും 300 രൂപാ അടച്ചാൽ സാധാരണ തിമര ശസ്ത്രക്രിയയും 1500 രൂപാ അടച്ചാൽ ഇൻട്രാഒക്കുലർ ലെൻസ് വച്ചുള്ള നൂതന ശസ്ത്രകിയയും നിങ്ങളുടെ പേരിൽ ഒരു പാവപ്പെട്ട അന്ധനു ഞങ്ങൾ ചെയ്തുകൊടുക്കും. ഓപ്പറേഷൻ സംബന്ധിച്ച് അധികം വരുന്ന ചെലവുകൾ ആശുപത്രിയിൽനിന്നും വഹിക്കുന്നു. ഒരാൾക്ക് എത്ര രോഗികൾക്കുവേണ്ടിയും പണം അടയ്ക്കാവുന്നതാണ്. നിങ്ങളുടെ സഹായത്താൽ കാഴ്ച ലഭിച്ച രോഗിയെ സംബന്ധിച്ച വിവരങ്ങൾ യഥാവസരം നിങ്ങളെ അറിയിക്കുന്നതാണ്.

ഉടനെ 'ഗിവ്സൈററ്' പദ്ധതിയിൽ അംഗങ്ങളായി ചേർന്ന് നിങ്ങളുടെ പേരിൽ ഒരന്ധനെങ്കിലും കാഴ്ച നൽകാൻ ഞങ്ങളെ സഹായിക്കൂ.

പൂർണ്ണമായ പേരും വിലാസവും.............................................Pin Code........................

ഒരു തിമിര ശസ്ത്രക്രിയയ്ക്ക് 300 / 1500 രൂപ നിരക്കിൽ........................................ ശസ്ത്രക്രിയയ്ക്കുള്ള ........................ രൂപ M. O. / D. D. / Cheque ആയി അയയ്ക്കുന്നു. എന്റെ പേരിൽ...................അന്ധന്/അന്ധന്മാർക്ക് സൌജന്യ ശസ്ത്രക്രിയ നടത്തികൊടുപ്പാൻ അഭ്യർത്ഥിക്കുന്നു. എന്ന് പേരും ഒപ്പും തീയതിയും.

ചെക്ക്/ഡി.ഡി./ 'GIVE SIGHT PROJECT' Medical Mission Eye Hospital Kariambady എന്ന പേരിൽ വേണം അയയ്ക്കേണ്ടത്.

പണം സംഭാവന ചെയ്യുന്നവർക്ക് 80 G. പ്രകാരം ആദായനികുതി ഇളവു ലഭിക്കുന്നതാണ്.

അയയ്ക്കേണ്ട വിലാസം:— Dr. P. I. Mohan M. S. (Opthal) D. O. M. S.
Director
Medical Mission Eye Hospital
Kariambadi Post
Wayanad - 673 591, Kerala.

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്







Kunjamma Varughese & Family, Khetrinagar. Chinnamma Joy. Rachel George.

# Significance of the Christological Consensus at the Vienna Consultations in the Context of the Dialogue with Other Faiths in India

**Fr. Dr. Jacob Kurian**

## 3. A relavant approach: Christ (God) the ineffable mystery.

An apophatic approach to God is a dominant feature of Indian thought. The Christological communique of the first Pro-Oriente consultation also underlined this apophatism particularly in relation to the Mystery of Christ:

'We in our common faith in the one Lord Jesus Christ, regard his mystery inexhaustible and ineffable and for the human mind never fully comprehensive or expressible.'[12]

This fact is further underlined in the second communique too.

'....Great is the mystery of the God-Man, no created mind can fully comprhend the mystery of how God head and Man-hood became united in the one Lord Jesus Christ. Neither can human words give adequate utterance to it. We recognise the limits of every philosophical and theological attempt to grasp the mystery in concept or express it in words.'[13]

Although from a philosophical view point, the Mystery of Christ is the same Mystery of God, from a theological view point the logical justification of a 'Mystery' of Christ in the light of the full and perfect revelations of God in Christ, could be a matter for further discussion.

Coming to the inter-religious dialogue-context in India, ineffability and incomprehensibility of the ultimate reality is a common affirmation. Hindu scriptures, religion and philosophy have underlined the apophatic approach. As an example from the Scriptures, the Isa Upanishad could be cited.

'With a Golden vessel
The Real's face is covered o'er'.[14]
The Kena Upanishad says:

'It is known to him to whom it is unknown.

He does not know to whom It is known. It is unknown to those who know well, and known to those who do not know'.[15]

Hindu religion with its multifarious and innumberable names and attributes of God has endorsed the ineffability of God. The dominant Hindu philosophy of advaita Vedanta is based on the dialectičts of oneness and manyness. Sankara underlined the non-dual, immutable nature of Brahman[16] beyond the range of sense-perception[17] and Brahman's describability only in negative categories.[18] Not only in Hinduism, but also in Buddhism and Jainism, the major epistemological concern is the dialecticts of indescribability which reflects in the Madhyamika Sunyavada of Buddhism and the Anekantavada and Syadvada of Jainism.

## 4. A relevant foundation: theological pluralism

Another significant feature of the Christological consensus is the endorsement of theological pluralism:

'Realising that there can be different emphases in the theological and dogmatic elaboration of Christ's mystery, we wish to encourage common efforts for a deeper and more comprehensive understanding of this mystery in harmony with our different ecclesiastical traditions.'[19]

Such a consensus is an important development in a history in which theological orthodoxy and heterodoxy were crucial issues for debated Here is a converging trend for inter-religious dialogue in India.

T. Nersoyan's provocative but prophetic observation is important here:

'....We should agree to come together for an on-going dialogue, on the bàsis of theological pluralism using an expression of Karl Rahner. It is not likely that our dialogue will engender the kind of contention and division which we have inherited from the past. So the exigency of ous time appears to be to leave the councilr and their definitions where they are, stop making them shibboleths for the determination of the orthodoxy or otherwise of oneside or the other, and try to arrive at a new consensus on problems that the world is thrusting at us.'[20]

P. Schoonenberg was also urging a similar thinking. when he emphasised 'diverging terminologies and ways of thinking'[21] in Christological understanding.

The most outstanding feature of Indian Religion has been the principle of unity in multiplicity. The Vedic observation that 'the One is differently expressed by the learned once'[22] has been the norm for Indian religious and philosophical traditions all through the centuries.

But as in Indian religio-philosophical situation so also in Christologica thinking, the problem would be to decide the possible limits of multiplicity and the needed norms for unity. The present writer feels that the Vienna Christological consensus can provide certain 'limits' and 'norms' in a christological 'pluralism'.

## 5. Christological issues in the consensus and their significance in the Indian context.

### a) Trinitarian Confession

The second communique has elaborated the christological consensus of the first consulation. In this elaboration or exemplification, Christ is affirmed as the Second person of the Trinity. Such an introduction endorses the traditional Trinitarian theology developed in the early centuries.

There have been many attempts at understanding the Trinitarian doctrtne in the Indian context. Keshab Chundar Sen interpteted Trinity in the Sat Chit and Ananda categories. Brahma Bandhab Upadyaya also used the Satchitananda concept to reinterpret Trinity in an advaitic frame-work. Raymond Panikkar in his Trinity and World Religions has masterly identified some of the parallel Trinitarian symbols in world Religions, especially Hinduism.

If 'Trinity' is understood as the dialectical reality and experience of God beyond numerical oneness and manyness, there is a place for it in all religions. For example the profound philosophical concern behind the terms 'advaita' (Hinduism) and 'advaya' (Buddhism) is the dialectical aspect of the ultimate reality beyond oneness and manyness.

Therefore, relevance of the Trinitarian concept in the Indian context is more in relation to its deep philosophical and spiritual content than in relation to the traditional Trinitarian terminology.

### b) The fact of Incarnation

The first Vienna joint communique has its central affirmation in the following words:

'We believe that our Lord and Saviour Jesus Christ, is God the Son Incarnate, perfect in his divinity and perfect in his humanity'.

The purpose of incarnation was clarified in the second Vienna Communique.

The Son of God was incarnate and became the Son of Man, so that we the children of men may become the children of God by His Grace'.

Whether such an event of Incarnation and its objective have any significant appeal to the Indian religio-philosophical tradition, is a long debated question. Eventhough devine manifestation is a possibility in the Indian context[23], the nature and objective of incarnation as seen in the above cited Christological consensus have very little significance mainly because of two things'.

i) There is an ontological oneness presupposed in Indian systems, between the ultimate reality and the empirical reality.

ii) There is an eternal and recurring view of time and history presupposed in all the Indian cosmologies.

(Cont. Page 28)

# സി. എം. സ്റ്റീഫനെ ഓർക്കുമ്പോൾ ...................

ഇന്ത്യൻ രാഷ്ട്രീയ രംഗത്ത് ഒരു കാലത്ത് ജ്വലിച്ചുനിന്നിരുന്ന ഒരു പ്രതിഭാശാലിയായിരുന്നു സി. എം. സ്റ്റീഫൻ. മലങ്കര ഓർത്തഡോക്സ് സഭയിലെ അൽമായ നേതാക്കളിൽ പ്രമുഖനുമായിരുന്നു അദ്ദേഹം. 1994 ജനുവരി 16–ന് അദ്ദേഹത്തിന്റെ പത്താം ചരമവാർഷികമായിരുന്നു. ആ പ്രതിഭാശാലിയുടെ ജീവിതത്തിലേക്ക് ഒരു തിരിഞ്ഞുനോട്ടമാണ് **ജോർജ് തഴക്കര** ഇവിടെ നടത്തിയിരിക്കുന്നത്.

**ഇ**ന്ത്യൻ രാഷ്ട്രീയരംഗത്തും, സഭാ നേതൃത്വരംഗത്തും സജീവ സാന്നിധ്യത്താൽ നിറഞ്ഞുനിന്ന വ്യക്തിപ്രഭാവത്തിനുടമയായിരുന്നു സി. എം. സ്റ്റീഫൻ. ട്രേഡ്‌യൂണിയൻ നേതാവ്, പത്രപ്രവർത്തകൻ, പാർലമെന്റേറിയൻ, കേന്ദ്ര മന്ത്രി, എ.ഐ.സി.സി. ജനറൽ സെക്രട്ടറി, പ്രതിപക്ഷ നേതാവ് തുടങ്ങിയ ഒട്ടുവളരെ മേഖലകളിൽ പ്രവർത്തിക്കുകയും, പ്രവർത്തന നൈപുണ്യത്താൽ പ്രശംസയ്ക്കു കാരണഭൂതനാകുകയും ചെയ്തു അദ്ദേഹം. വി. കെ. കൃഷ്ണമേനോനും, എ.കെ. ഗോപാലനും ശേഷം ഇത്രയധികം ശ്രദ്ധേയനായ, ജനസമ്മതനായ ഒരു വ്യക്തിയെ കേരളം ഇന്ത്യൻ രാഷ്ട്രീയ രംഗത്ത് നൽകിയിട്ടില്ലായെന്നു നിസംശയം പറയുവാൻ കഴിയും.

സ്ഫടികസ്ഫുടതയ്ക്കു തുല്യമായ വാഗ്‌വിലാസംകൊണ്ടും, പ്രശാന്തപ്രകൃതമായ മനോഭാവംകൊണ്ടും കാണെക്കാണെ മററുള്ളവരാൽ ആകൃഷ്ടനാകുവാനുമുള്ള അനിതരസാധാരണമായ കഴിവ് അദ്ദേഹത്തിനുണ്ടായിരുന്നു. പ്രതികൂല സാഹചര്യങ്ങളെ അനുകൂല സാഹചര്യമാക്കി മാററുവാനുള്ള വിദഗ്ധത കരുപ്പിടിപ്പിച്ച ചിത്തസ്വാസ്ഥ്യം സി. എം. സ്റ്റീഫന്റെ സ്വതസിദ്ധഭാവത്തിലെ പ്രധാന ഘടകമായിരുന്നു.

നിതാന്ത ജാഗ്രതയും, അറിവിനു വേണ്ടിയുള്ള കഠിന പരിശ്രമവും അവസാനം വരെയും പിന്തുടർന്നു. സന്തതസഹചാരികളുടെ വിഷയ വൈരുദ്ധ്യത്തെ മനസിലാക്കി പ്രതികരിക്കുവാനുള്ള കഴിവ്, കളിയിലും കാര്യത്തിലും പ്രകടിതമായിട്ടുള്ള യുക്തിവിചാര തൽപ്പരത – ഇതൊക്കെ സി.എം. സ്റ്റീഫന്റെ സവിശേഷതകളായിരുന്നു.

മാവേലിക്കരയിൽ ചെറുകോൽ – ചെമ്പകശേരി ഭവനത്തിൽ ഈപ്പൻ മത്തായിയുടെയും, എസ്തേറിന്റെയും ഒമ്പതു മക്കളിൽ മൂത്ത പുത്രനായിസി.എം. സ്റ്റീഫൻ 1918 ഡിസംബർ 23–ന് ജനിച്ചു. ബന്ധുജനങ്ങൾക്കിടയിൽ അദ്ദേഹം തങ്കച്ചനായിരുന്നു. സി. എം. സ്റ്റീഫന്റെ സ്വഭാവരൂപീകരണത്തിൽ മാതാപിതാക്കൾ വളരെയധികം സ്വാധീനിക്കുകയുണ്ടായി. ഇരുവരും അദ്ധ്യാപകരായിരുന്നു. അറിവും, അനുഭവവും, വിശ്വാസവും വേണ്ടുവോളം ഇരുവരിൽനിന്നും ലഭിച്ചു. ''അക്രമരഹിതനായ ഈ അഭ്യാസി സേവനത്തിന്റെ ആദ്യപാഠം പിതാവിൽനിന്നും, സഹനശീലം മാതാവിൽനിന്നും സ്വായത്തമാക്കി.

സ്കൂൾകുട്ടിയായിരുന്നപ്പോൾത്തന്നെ ബാലജന സഖ്യത്തിലെ സജീവ പ്രവർത്തകനായിരുന്നു. സ്വന്തം അഭിപ്രായങ്ങൾ അവതരിപ്പിക്കുന്നതിലും ചെറുസംഘത്തിന്റെ നേതൃത്വം ഏറെറടുത്ത് ആശയങ്ങളെ ചിട്ടപ്പെടുത്തി തന്റേതായ വ്യക്തിസത്തയിൽ മററുള്ളവരെക്കൂടി പ്രയോജനപ്പെടുത്തുന്നതിലും കാര്യകാരണബോധം പ്രകടിപ്പിച്ചു തുടങ്ങി.

മാവേലിക്കര ഗവ: ഹൈസ്കൂളിൽനിന്നും സ്കൂൾഫൈനൽ ജയിച്ച സി. എം. സ്റ്റീഫൻ ആലുവാ യൂണിയൻ ക്രിസ്ത്യൻ കോളജിൽ ഇന്റർമീഡിയേററിനു ചേർന്ന് പഠനം പൂർത്തിയാക്കി. പൊതുജന പ്രവർത്തനങ്ങൾക്കും ഈ കാലയളവ് പ്രയോജനപ്പെടുത്തി. തുടർന്ന് വിദ്യാഭ്യാസത്തിനായി തിരുവനന്തപുരം ആർട്ട്സ് കോളേജിൽ (1838) ചേർന്നു. വിദ്യാർത്ഥി സമരത്തിൽ പങ്കെടുത്തതിനാൽ അറസ്റ്റുചെയ്യപ്പെട്ടു.

നിയമസഭാ അദ്ധ്യക്ഷൻ എന്ന നിലയിൽ പ്രവർത്തിച്ചിരുന്ന ദിവാന്റെ നടപടികളെ വിമർശിച്ചുകൊണ്ട് ഒരു ലേഖന പരമ്പര 'മലയാളി' യിലും, 'മലയാള രാജ്യത്തിലും' പ്രസിദ്ധീകരിച്ച അഭിഭാഷകനായ എ. നാരായണപിള്ളയെ പ്രോസിക്യൂട്ടുചെയ്ത സംഭവം നിശിത വിമർശനത്തിനു കാരണമായി. പ്രക്ഷോഭം വിദ്യാർത്ഥികൾ ഏറെറടുത്തു. സി. എം. സ്റ്റീഫൻ സെക്രട്ടറിയായുള്ള ഫെഡറേഷൻ ഇതിന് ചുക്കാൻ പിടിച്ചു. ക്ലാസുകൾ ബഹിഷ്കരിച്ച് അഴിമതിഭരണത്തിനെതിരെ തെരുവിലിറങ്ങി. നിരോധനം ലംഘിച്ച് ശംഖുമുഖത്തു കൂടിയ പൊതുയോഗത്തെ പോലീസും ദിവാന്റെ ഗുണ്ടകളും പൊതിരെ തല്ലിയ സംഭവം വിദ്യാർത്ഥികളെ ക്ഷുഭിതരാക്കി. അവർ ശക്തിയായി പ്രതികരിച്ചു. നേതൃത്വം നൽകിയവരെ ജയിലിലേക്ക് വലിച്ചിഴച്ചു. സി. എം. സ്റ്റീഫനെ ഒരു വർഷത്തേക്ക് തടവിലാക്കി.

ശിക്ഷകഴിഞ്ഞെത്തിയപ്പോഴേയ്ക്കും കോളേജിൽനിന്നും പുറത്താക്കി. പഠനം തുടരേണ്ടതിനായി തൃശൂർ സെന്റ് തോമസ് കോളേജിൽ

മദ്ധ്യസ്ഥതയാലുള്ള
ഉപകാരസ്മരണയ്ക്ക്



പരിശുദ്ധനേ ഞങ്ങൾക്കുവേണ്ടി
പ്രാർത്ഥിക്കണമേ
C. K. Avarachen & Family.

വി. യൂദാശ്ളീഹായുടെ
മദ്ധ്യസ്ഥതയിൽ
അഭയം പ്രാപിക്കുന്നു



ഒരു വിശ്വാസി, താനാ.

മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്







ഒരു വിശ്വാസി കുടുംബം.




ഒരു വിശ്വാസി കുടുംബം.





മറിയാമ്മ വർഗീസ്.

ർന്നു. അവിടെയും പഠനത്താളുകളിൽ അറിവിനെയും വായനയേയും തളച്ചിടുവാൻ സി. എം. സ്റ്റീഫനു കഴിഞ്ഞില്ല. സമരമുഖത്തുനിന്നും ഒഴിവായിരുന്നില്ലെങ്കിൽപോലും ബി. എ. വിജയിക്കുവാൻ കഴിഞ്ഞു.

നിയമ പഠനത്തിനായി വീണ്ടും തിരുവനന്തപുരത്തെത്തി. പരക്കെ അറിയപ്പെട്ടു തുടങ്ങിയ വിദ്യാർത്ഥി നേതാവായിരുന്നതിനാൽ അഡ്മിഷൻ കിട്ടുവാൻ എളുപ്പമായിരുന്നില്ല. സ്റ്റീഫൻ മത്തായി എന്ന പേരിൽ അപേക്ഷിക്കുകയും അഡ്മിഷൻ ലഭിക്കുകയും ചെയ്തു.

ബി.എൽ. പഠനത്തിനുശേഷം കേരളം വിട്ടു. തുടർന്ന് അദ്ദേഹത്തിന്റെ ജീവിതത്തെ രണ്ട് ഘട്ടമായി തിരിക്കാം. തികഞ്ഞ പത്രപ്രവർത്തകനായും, അതിനുശേഷം തികഞ്ഞ രാഷ്ട്രീയക്കാരനായും.

ബോംബയിലെത്തിയ സി. എം. സ്റ്റീഫന് ന്യൂസ് ബുക്ക് കമ്പനിയുടെ ഒരു മാസികയിൽ പത്രാധിപരായി ജോലി ലഭിച്ചു. നാലു മാസത്തിനുശേഷം 'ഫിനാൻഷ്യൽ ന്യൂസ്' വാരികയുടെ സഹപത്രാധിപരായി. സ്വാതന്ത്ര്യ സമരം അതിന്റെ എല്ലാ അർത്ഥത്തിലും വ്യാപകമായ കാലം. ബ്രിട്ടീഷ് അനുഭാവിയായ പത്രമുടമയുമായി പൊരുത്തപ്പെട്ടുപോകുവാൻ കഴിയാഞ്ഞതിനാൽ ഫിനാഷ്യൽ ന്യൂസിൽനിന്നും രാജിവച്ചു. ഹൈദരബാദിലെത്തിയ സി. എം. സ്റ്റീഫൻ 'ബുള്ളററിൻ' എന്ന പത്രത്തിന്റെ പത്രാധിപരായി. സ്വാതന്ത്ര്യബോധത്തിന്റേയും ദേശീയ വീക്ഷണത്തിന്റേയും തീക്ഷ്ണഭാവം പുലർത്തിയിരുന്നതിനാൽ അവിടേയും പ്രവർത്തനം ഒഴിയേണ്ട സാഹചര്യം ഉണ്ടായി. പിന്നീടുള്ള യാത്രയിൽ എത്തിപ്പെട്ടത് മദ്രാസിലായിരുന്നു. അവിടെയെത്തിയ സി. എം. സ്റ്റീഫൻ എ. വി. ജോർജ് ആൻഡ് കമ്പനിയിൽ ജനറൽ പബ്ലിസിററി മാനേജരായി പ്രവർത്തിച്ചു. സ്വതന്ത്രവീക്ഷണത്തിൽനിന്നുണ്ടായ പൊരുത്തക്കേട് അവിടെയും പിന്തുടർന്നു. അങ്ങനെ കേരളത്തിലെത്തി 'കേരളഭൂഷണം' പത്രവുമായി ബന്ധപ്പെട്ടു പ്രവർത്തിക്കവേ മററൊരു പത്രം വിലയ്ക്കെടുത്തു. അങ്ങനെ 'പൗരപ്രഭ'യുടെ മാനേജരും പത്രാധിപരുമായി. മനോരമയിൽനിന്നും രാജിവയ്ക്കേണ്ടിവന്ന വൈക്കം ചന്ദ്രശേഖരൻനായർ നാട്ടിൽ മടങ്ങിയെത്തിയതിന്റെ മൂന്നാം ദിവസം സി. എം. സ്റ്റീഫൻ അദ്ദേഹത്തെ പൗരപ്രഭയിലേക്കു ക്ഷണിച്ചു.

സി.എം. സ്റ്റീഫനെക്കുറിച്ച് 'അനുഭവങ്ങളെ നന്ദി'യിൽ വൈക്കം അനുസ്മരിക്കുന്നു. ''സ്റ്റീഫൻ സാറിന്റെ കീഴ്ജീവനക്കാരനായി ചെന്ന എന്നെ സ്വന്തം സഹോദരനെപ്പോലെ സ്നേഹിക്കാൻ തുടങ്ങി. എന്റെ ആഹാരം മിക്കവാറും ആ വീട്ടിൽനിന്നുമായിരുന്നു. ഞാൻ ആ വീട്ടിലെ ഒരംഗമാണെന്ന് എനിക്കു തോന്നി. എന്റെ ചേട്ടനെപ്പോലെ സ്റ്റീഫൻസാറ്, എന്റെ ചേച്ചിയെപ്പോലെ അദ്ദേഹത്തിന്റെ പത്നി തങ്കമ്മ സ്റ്റീഫൻ, രണ്ടുപേരും അഭിഭാഷകർ. സായം സന്ധ്യകളിൽ രാജ്യത്തെപ്പററി, ജനങ്ങളെപ്പററി, ഭരണത്തെപ്പററി, സാഹിത്യത്തെപ്പററി എല്ലാം സംസാരിച്ചിരിക്കും. സ്പഷ്ടമായ, വിട്ടുവീഴ്ചയില്ലാത്ത, പല അഭിപ്രായങ്ങളും സ്റ്റീഫൻസാറിനുണ്ട്. പ്രഗത്ഭമായ ഒരു ശൈലിയുടെ ഉടമസ്ഥനാണ് അദ്ദേഹം. വ്യക്തിപരമായ സംഭാഷണങ്ങളിൽപ്പോലും ആ സ്ഫുടതയുള്ള ആശയങ്ങളും ശക്തമായ ശൈലിയും നമുക്കനുഭവപ്പെടും. പ്രസംഗിച്ചു നിൽക്കുമ്പോൾ നേരിയ ഒരു ശബ്ദത്തിന്റെ പ്രകോപനമുണ്ടായാൽ വികാരവിക്ഷോഭത്തിലേയ്ക്കു അലച്ചുവീഴുന്ന ആളാണ് എന്നു കേട്ടിട്ടുണ്ട്. പ്രമുഖരായ പലരും അങ്ങനെയാണ്. സ്റ്റീഫൻ സാറ് രഹസ്യസംഭാഷണങ്ങളിലും അങ്ങനെയാണ്. അഭിപ്രായഭിന്നതകൾ ഊക്കോടെ പ്രക്ഷുബ്ധമായ മനസോടെ നമുക്കു നേർക്കു തുരുതുരാ എയ്തുവിടും. പക്ഷേ വൈരനിര്യാതനബുദ്ധി ഒരിക്കലും വെച്ചുകൊണ്ടിരിക്കാറില്ല....''.

സായാഹ്നപത്രമായിരുന്ന പൗരപ്രഭ ക്രമേണ പ്രഭാതപത്രമായി മാറി. പൗരപ്രഭയിലെ മുഖപ്രസംഗം ഏതാണ്ടു മുഴുവനും സി. പി. യുടെ ഭരണരീതിക്കെതിരെയുള്ള ശരങ്ങളായിരുന്നു. ഇതിന്റെ ഫലമായി ഭീഷണികളും സി. എം. സ്റ്റീഫനു നേരിടേണ്ടിവന്നു. ഭീഷണിക്കു വഴങ്ങില്ലെന്നു കണ്ട ദിവാൻ പൗരപ്രഭ കണ്ടുകെട്ടി പക തീർത്തു. പിന്നീടു പത്രത്തിന്റെ ലൈസെൻസ് തിരിച്ചുകിട്ടിയപ്പോൾ പ്രസും പ്രവർത്തനവും മാവേലിക്കരയിലേയ്ക്കു മാററി.

ദിവാന്റെ ഭരണത്തെ തുടർന്നുവന്ന കോൺഗ്രസ് ഗവൺമെന്റിന് പൗരപ്രഭ ശക്തമായ പിൻതുണ നൽകി. സാമ്പത്തികമായ പ്രതിസന്ധിയേ തുടർന്ന് പത്രം കൊല്ലത്തേയ്ക്കു മാററിയെങ്കിലും ആ മേഖലയിൽ പിടിച്ചുനിൽക്കുവാൻ സി. എം. സ്റ്റീഫനു കഴിഞ്ഞില്ല. പത്രം നിർത്തി പത്രപ്രവർത്തനമണ്ഡലത്തിൽനിന്നും എന്നേയ്ക്കുമായി മാറിയ സ്റ്റീഫൻ 1949 മുതൽ അഞ്ചു വർഷക്കാലം കോടതിയിൽ പ്രാക്ടീസു ചെയ്തു. ഇതു മററൊരുതുടക്കത്തിനു വഴിയൊരുക്കി. സി. എം. സ്റ്റീഫന്റെ വികസനോന്മുഖമായ രാഷ്ട്രീയപ്രവർത്തനത്തിന് ഇത് കാരണമായി. കൊല്ലം ജില്ലാകോൺഗ്രസിന്റെ നേതൃത്വത്തിലുള്ള ട്രേഡ്യൂണിയൻ പ്രവർത്തകനായി രാഷ്ട്രീയജീവിതം ആരംഭിച്ചു.

1957—ൽ കൊല്ലം ഡി.സി.സി. പ്രസിഡണ്ടായി. സ്വതന്ത്രകേരളം രൂപപ്പെട്ടതിനുശേഷമുള്ള തെരഞ്ഞെടുപ്പിൽ കേവലം 43 സീററുകൾകൊണ്ടു മാത്രം കോൺഗ്രസിന് തൃപ്തിപ്പെടേണ്ടിവന്നു. തൃക്കടവൂർ നിയോജകമണ്ഡലത്തിൽനിന്നു മൽസരിച്ച സ്റ്റീഫൻ പരാജയപ്പെടുകയും ചെയ്തു.

കമ്മ്യൂണിസ്റ്റ് മന്ത്രിസഭ അവതരിപ്പിച്ച വിദ്യാഭ്യാസബില്ലും അതിനെത്തുടർന്നുള്ള കാർഷിക ബന്ധബില്ലും വിമോചന സമരം എന്ന പേ

# A NEW DAY, A BETTER HOPE

The twilight flashed upon the past,
To create a new, a better day.
Pushing aside the misty clouds,
Smiled on the day the mighty face.

Upon the woods, upon the pastures,
Bathed in dew the sproutlings twinkled.
The springing streams and the meadows green,
All shone bright in the sunny beams.

The bossoms lifted their heads and smiled,
And filled the air with a charm so fine.
The birds toned their morning prayer,
And everyone awoke to welcome the day.

All heads bowed down, in the little town,
Rose their heads with renewed exalt.
The past went by and a day came by,
With lots of hope and promises.

"Hallo, Good Day, stay with us a while".
No time he has to spare for us,
For busy he is to give new hope,
From east to west and all around.

Never, idle away the time for you,
Though you'll be brided by the laze.
Shift not a minute thing aside,
For you got a day with more hope.

**Slomo George, Baselios College, Kottayam**

---

രിലുള്ള പ്രക്ഷോഭണത്തിനു കാരണമായി. വിമോചനസമര പ്രവർത്തനത്തിൽ സി. എം. സ്റ്റീഫൻ പങ്കെടുത്തുവെങ്കിലും അത് തികച്ചും അശാസ്ത്രീയമായിരുന്നുവെന്ന് പിന്നീടദ്ദേഹം പറയുകയുണ്ടായി.

ഐ. എൻ. ടി. യു. സി.–യുടെ സ്ഥാപക നേതാക്കളിൽ ഒരാളായിരുന്നു സി. എം. സ്റ്റീഫൻ. മററു രണ്ടുപേർ കെ. കരുണാകരനും ബി. കെ. നായരുമായിരുന്നു. സി. എം. സ്റ്റീഫന്റെ ശ്രമഫലമായിട്ടാണ് കൊല്ലത്ത് ഒരു കോൺഗ്രസ് ഭവൻ ഉണ്ടായത്.

ഔദ്യോഗിക ജീവിതത്തിലെ സി. എം. സ്റ്റീഫന്റെ വളർച്ച അസൂയാവഹമായിരുന്നു 1960–ലെ തിരഞ്ഞെടുപ്പിൽ തൃക്കടവൂരിൽനിന്നുതന്നെ തിരഞ്ഞെടുക്കപ്പെട്ടു. 65–ൽ പുനലൂർ മണ്ഡലത്തിൽനിന്നും, 71–ൽ മൂവാററുപുഴയിൽനിന്നും 77–ൽ ഇടുക്കിയിൽനിന്നും ലോകസഭയിലേക്കു തിരഞ്ഞെടുക്കപ്പെട്ടു.

1978 ജനുവരി 2–ന് കോൺഗ്രസ് രണ്ടായി. ഇന്ദിരാഗാന്ധിയെ അനുകൂലിച്ചവരുടെ യോഗത്തിൽവച്ച് കോൺഗ്രസ്–ഐ. നിലവിൽ വന്നു. ആ ഇടയ്ക്ക് ഇന്ദിരാ കോൺഗ്രസ് രൂപീകരണത്തെ ശക്തിയായി ആക്ഷേപിക്കുകയും, ഇന്ദിരാഗാന്ധിയെ വിമർശിക്കുകയും ചെയ്ത ലോകസഭയിലെ കോൺഗ്രസ് പാർട്ടിയുടെ ലീഡറായ സി. എം. സ്റ്റീഫൻ വ്യക്തമല്ലാത്ത ചില കാരണങ്ങളുടെ അടിസ്ഥാനത്തിൽ കെ. പി. സി. സി. നിർവഹണ സമിതിയിൽനിന്നും രാജിവച്ചശേഷം ഇന്ദിരാ കോൺഗ്രസിൽ ചേർന്നു.

ജനങ്ങളുടെ പ്രതീക്ഷയുടെ നാമ്പായി പെട്ടെന്നു മുളച്ചു പൊന്തിയ ജനതാ പാർട്ടി, ഭരണത്തിലും സംഘടിത തലത്തിലും പരാജയമായി തുടങ്ങിയകാലം. വൈ. ബി. ചവാനെ പുറത്താക്കിയതിന്റെ പശ്ചാത്തലത്തിൽ സി. എം. സ്റ്റീഫൻ പ്രതിപക്ഷ നേതാവായി. കോൺഗ്രസിന്റെ അസ്തിവാരമിളകി തുടങ്ങിയ ഈ ഘട്ടത്തിൽ അതിനെ താങ്ങുവാനും പ്രത്യാശയുടെ ഗോപുരമായി ഉയർത്തുവാനും സി. എം. സ്റ്റീഫനു കഴിഞ്ഞു.

1980–ൽ അദ്ദേഹം ഇന്ദിരാഗാന്ധിയുടെ മന്ത്രിസഭയിലെ വാർത്താവിതരണത്തിന്റെ ചുമതലയേററു. വാർത്താ വിതരണ രംഗത്ത് പല നൂതന സംവിധാനങ്ങളും നടപ്പിലാക്കുവാൻ സി. എം. സ്റ്റീഫനു കഴിഞ്ഞു.

ശക്തിയിലും നിപുണതയിലും അഭ്യാസത്തിലുമുള്ള മതിപ്പു മനസ്സിലാക്കിയ ഇന്ദിരാഗാന്ധി സി. എം. സ്റ്റീഫനെ 1982–ൽ കോൺഗ്രസിന്റെ അഖിലേന്ത്യാ ജനറൽ സെക്രട്ടറിയായി നിയമിച്ചു. സംഘടനാ തലത്തിൽ പാർട്ടിയെ ശക്തിപ്പെടുത്തുവാൻ കിട്ടിയ അവസരം സി. എം. സ്റ്റീഫൻ പ്രയോജനപ്പെടുത്തി. സംഘടനയുടെ ഭദ്രത ഉറപ്പുവരുത്തി. സംഘടനാപ്രവർത്തകൻ എന്ന നിലയിൽ സി. എം. സ്റ്റീഫൻ പല വിദേശരാജ്യങ്ങളും സന്ദർശിച്ചിട്ടുണ്ട്.

വിവിധ ഭാഷകൾ അനായാസം കൈകാര്യം ചെയ്തിരുന്ന സി. എം. സ്റ്റീഫൻ നെഹ്റുവിന്റെയും, ഇന്ദിരാഗാന്ധിയുടെയും കേരള സന്ദർശന വേളകളിലെ പ്രസംഗ വിവർത്തകനായിരുന്നു.

അറുപത്തിയാറ് വർഷക്കാലത്തെ ജീവിതത്തിൽ 51 വർഷവും പൊതുക്കാര്യപ്രസക്തനായും പ്രവർത്തകനായും ജീവിച്ചു. ഇദ്ദേഹത്തിന് 2 ആൺമക്കളും, 3 പെൺമക്കളുമുണ്ട്.

കട്ടപ്പനയിലെ ബ്ലോക്ക്കോൺഗ്രസ് യോഗത്തിനുശേഷം ടി. ബി. യിൽ വിശ്രമിക്കവേ, നെഞ്ചുവേദനയെത്തുടർന്ന് 1984 ജനുവരി 16–ന് സി. എം. സ്റ്റീഫൻ അന്തരിച്ചു.

ആത്മീയ മണ്ഡലത്തിലെ ആചാര്യന്മാരുടെയും, സാമുദായിക പരിഷ്കർത്താക്കളുടെയും, രാഷ്ട്രീയ മഹത്തുക്കളുടേയും ഓർമ്മയെ നിലനിർത്തുവാനുള്ള പ്രവർത്തനങ്ങൾ തുടങ്ങുകയും തുടരുകയും ചെയ്തിട്ടുണ്ടെങ്കിലും സി. എം. സ്റ്റീഫന് അർഹതയുടെ അംഗീകാരം ഇനിയും ലഭിച്ചിട്ടില്ലെന്നതും ഓർക്കുക. ★

ധ്യാനചിന്ത

# ദനഹായുടെ സന്ദേശം

(Dr. J. C.)

ദനഹാ എന്ന സുറിയാനി പദത്തിന്റെ അർത്ഥം ഉദയം എന്നാണ്. തിരുകുമാരന്റെ പിറവി എന്ന മധുരസ്മരണ മനസ്സിലും അന്തരീക്ഷത്തിലും നിറഞ്ഞ് അലയടിക്കുന്ന നാളുകൾ ആണിത്. അത് ഗാനമായി, വിശുദ്ധ ഗ്രന്ഥപാരായണമായി, പ്രഘോഷണങ്ങളായി, വിരിയുന്ന നിറങ്ങളായി, പ്രകാശങ്ങളുടെ പെരുനാളായി ദിക്കായ ദിക്കിലെല്ലാം അവതരിക്കുന്നു. ക്രിസ്തുമസ് രാവുകളിൽ കണ്ണുചിമ്മുന്ന മെഴുകുതിരി നാളങ്ങൾക്കും വൈദ്യുത വിളക്കുകൾക്കും എന്തോ ഒരു സവിശേഷത പോലെ. ഒരു പൈതൽ കണ്ണ് ചിമ്മുന്നതുപോലെയല്ലേ? നിറഞ്ഞു കത്തുന്ന നിറമുള്ള മെഴുകുതിരി നാളത്തിൽ കണ്ണും നട്ടിരിക്കുന്നവർ, അതിന്റെ നടുവിൽ ഒരു നിഷ്കളങ്ക ശിശുവിന്റെ ഓമനമുഖം കാണുന്നില്ലേ?

ഈ ദീപങ്ങൾക്ക് ഒരു സന്ദേശവും അർത്ഥവുമുണ്ട്. ഇരുളിനെ വകഞ്ഞുമാററിക്കൊണ്ട് കത്തിനിൽക്കുന്ന ദീപം ഒരു പ്രതീകവും പുതുജീവന്റെ തുടിപ്പുമാണ്. ഇരുളിലും മരണ നിഴലിലും ഇരിക്കുന്ന ദീനർക്കും, ഹതഭാഗ്യർക്കും പ്രകാശം നൽകാനും, സമാധാന മാർഗ്ഗത്തിലേക്കു നയിക്കുവാനും, സ്വർഗ്ഗീയ പ്രഭാതത്തിലേക്കു നമ്മെയെല്ലാം ആനയിക്കുവാനുമാണ് ഉയരത്തിൽനിന്നും ഈ പ്രകാശമെത്തിച്ചേർന്നത്. അതിന്റെ വെളിച്ചത്തിൽ എത്രയോപേർ, ഇരുളിലും മരണനിഴലിലും ഇരുന്ന എത്രയോ മനുഷ്യജീവികൾ പുതിയ പ്രഭാതത്തിന്റെ ഉദയംകണ്ട് മന്ദഹസിച്ചു.

യോഹന്നാന്റെ ജനനശേഷം എട്ടാം നാൾ അവന്റെ പിതാവായ സഖര്യാവിന്റെ, നാവിന്റെ ബന്ധനം അഴിഞ്ഞു. സംസാരശക്തി വീണ്ടുകിട്ടിയതോടെ പരിശുദ്ധാത്മാവു നിറഞ്ഞ് അദ്ദേഹം പ്രവചിക്കുന്നതിനാരംഭിച്ചു. യിസ്രായേലിന്റെ, മാററമില്ലാത്തവനായ ദൈവം, തന്റെ ജനത്തിനു നൽകിയിരുന്ന വാഗ്ദാനങ്ങളെ അദ്ദേഹം അയവിറക്കുകയും ദൈവം കാരുണ്യവാനാകുന്നു എന്ന് പ്രഘോഷിക്കുകയും ചെയ്യുന്നു. മനുഷ്യനെ, ഭയംകൂടാതെ ദൈവമുമ്പാകെ നിന്നുകൊണ്ട് വിശുദ്ധിയിലും നീതിയിലും ആരാധിക്കുവാൻ പ്രാപ്തനാക്കാമെന്നായിരുന്നു തന്റെ വാഗ്ദാനം. രക്ഷകനായ യേശുക്രിസ്തുവിന്റെ രക്ഷണ്യമായ വ്യാപാരത്തിന്റെ പ്രധാന ഉദ്ദേശ്യത്തിലേക്കാണ് സഖര്യാവിന്റെ പ്രവചനം വിരൽ ചൂണ്ടുന്നത്.

ക്രിസ്തുമസ് ആഘോഷിക്കുന്ന ഏതൊരാളിന്റെയും മനസിൽ ഈ ചിന്തകൾ ഉദിച്ചുയരേണ്ടതാണ്. അവന്റെ മനസിലെ ഇരുളിന്റെ അംശങ്ങൾ തെന്നിനീങ്ങണം. അപ്പോൾ അവൻ, നിർഭയരായി ദൈവമുമ്പാകെ നീതിയിലും വിശുദ്ധിയിലും ആരാധിക്കുന്ന സമൂഹത്തിലെ ഭാഗമായി മാറും.

“ദൈവം അയച്ചിട്ട് ഒരു മനുഷ്യൻ വന്നു.”
(യോഹ. 1: 6).

അവന്റെ പേര് യോഹന്നാൻ. ദൈവാത്മാവു കൊണ്ടു നിറഞ്ഞ്, തീക്ഷ്ണവാനായ ഏലിയാവിന്റെ ശക്തിയോടെ, പ്രബുദ്ധമായ പ്രവാചകശബ്ദത്തിന്റെ ഉടമയായി യോഹന്നാൻ പുറപ്പെട്ടു. കർത്താവിന് വഴി ഒരുക്കുവാനും ജനത്തിനു പാപമോചനം വഴിയായുള്ള രക്ഷയുടെ ദൂത് നൽകുന്നതിനും ‘മിഷനറി’യായി അദ്ദേഹം പ്രവർത്തിച്ചു.

ദൈവം, യോഹന്നാൻ സ്നാപകനെ അയച്ചതുപോലെ നമ്മെയും ലോകത്തിലേക്ക് അയച്ചിരിക്കുകയാണ്. യേശുക്രിസ്തുവിന്റെ വെളിച്ചം കണ്ടു സന്തോഷിക്കുകയും, ആ വെളിച്ചത്തിൽ നടക്കുകയും ചെയ്തുകൊണ്ടുവേണം നമ്മുടെ ‘മിഷൻ’ വേലയും പൂർത്തിയാക്കാൻ. ആദ്യമായി നമ്മിൽത്തന്നെ “കർത്താവിനു വഴി” ഒരുക്കണം. പലതരം അജ്ഞതയുടെയും, അധർമ്മത്തിന്റെയും കൂരിരുൾ മനുഷ്യമനസുകളെ ഗ്രഹിക്കാറുണ്ട്. ഇരുളിൽനിന്നും മരണനിഴലിൽനിന്നും സ്വതന്ത്രമായ മനസോടെവേണം കർത്താവിനു വഴിയൊരുക്കാൻ ഇറങ്ങിപ്പുറപ്പെടാൻ. കർത്താവിന് വഴിയൊരുക്കുന്നത് നമ്മുടെയുംകൂടി ഉത്തരവാദിത്തമാണ്. സമാധാനവും, നീതിയും, സമത്വവും, ദൈവാത്മ നിറവുമുള്ള ഒരു സമൂഹമായിരിക്കണം നമ്മുടെ ദർശനത്തിലുണ്ടാകേണ്ടത്. അവിടെ അജ്ഞതയുടെയും ദാരിദ്ര്യത്തിന്റെയും അടിച്ചമർത്തലിന്റെയും കൂരിരുട്ടിലും, അടിമത്വത്തിലും ഞെരിഞ്ഞമരുന്നവർക്ക് പ്രസാദവർഷം പ്രഖ്യാപിക്കേണ്ടിയിരിക്കുന്നു. യേശുവിന്റെ ജനനം സ്വർഗ്ഗീയ പ്രഭാതത്തിന്റെ ഉദയമായി. ആ പ്രകാശവീചികൾ കൂരിരുൾ താഴ്വരകളിലേക്ക് ഇറങ്ങിച്ചെല്ലുന്നു. ജീവിതയാത്രയിൽ, നാനാവിധ ഭാരംപേറി, ദീർഘനാൾ സഞ്ചരിച്ചതിനാൽ തളർന്ന് അവശരായവർക്ക് പുതിയ ഉന്മേഷം നൽകി, താങ്ങി ഉയർത്തി വിടരുന്ന പ്രത്യാശയിലേക്ക് അത് നയിക്കുന്നു. ധർമ്മാ ധർമ്മങ്ങളെ വേർതിരിച്ചറിയാതെ ഇരുളിൽ തപ്പിത്തടഞ്ഞവർക്ക് സത്യത്തെയും നീതിയേയും കുറിച്ചുള്ള പുതിയ വെളിച്ചം പകരപ്പെട്ടു. പാപംമൂലം മരണത്തിന്റെ നിഴലിൽ വീണുപോയവർക്ക് അത്

ജീവന്റെ പ്രത്യാശയും സ്വാതന്ത്ര്യവും വാഗ്ദാനം ചെയ്തു. അത്, നിർഭയരായി, നീതിയിലും, സത്യത്തിലും തന്റെ മുമ്പാകെ ആരാധന നടത്തുന്നതിനുള്ള വിളിയായിരുന്നു. മറിച്ച്, വിശ്വാസമില്ലാതെയും, ഭയപ്പെട്ടും, അനീതിയും, അസത്യവും വിളയാടുന്ന മനസോടെ 'ആരാധന' നടത്താൻ ഒരുമ്പെടുന്നവരുടെനേരേ ഒരു മുന്നറിയിപ്പായിരുന്നു.

ഇന്ന്, ദൈവപുത്രന്റെ വിനയപൂർവ്വമായ അവതാരത്തെ നാം അനുസ്മരിച്ച് ആദരിക്കുമ്പോൾ, നമ്മുടെയുള്ളിൽ കർത്താവിന് വഴിയൊരുക്കിയിട്ടുണ്ടോ എന്ന് ഒരു നിമിഷം ചിന്തിക്കേണ്ടതല്ലേ? അന്യരെ മാനസാന്തരപ്പെടുത്താനും, വിമർശിക്കാനും ''ശരിപ്പെടുത്താ''നും ഇറങ്ങിപ്പുറപ്പെടുന്നതിനുമുമ്പ് നാം കേവലം നിരപവാദ്യരായെങ്കിലും കാണപ്പെടേണ്ടതല്ലേ? അന്ധകാരവും മരണനിഴൽത്താഴ്വരയും നമ്മിൽത്തന്നെയുണ്ടോ കാം. ഉയരത്തിൽനിന്നുള്ള ഉദയത്തിന്റെ വീചികൾ നമ്മിലേക്ക് എത്തട്ടെ. ഇരുളിൽ കനംതൂങ്ങുന്ന മനസോടെയിരുന്നവർക്ക് കവിഞ്ഞൊഴുകുന്ന വെളിച്ചത്തിലെത്തുമ്പോൾ എത്രവലിയ ആഹ്ളാദമായിരിക്കും.

'പരിഷ്കൃത' ലോകമാണ് നമുക്കു ചുററുമെങ്കിലും, ഇരുളും മരണനിഴലും, അതിലമരുന്നവരും വേണ്ടുവോളമുണ്ട്. കർത്താവിനു വഴിയൊരുക്കാൻ നിയുക്തരായ നമുക്ക് അവരുടെ നേരെ യാതൊരു കടമയുമില്ലേ?

ബേതലഹേമിൽ പുൽത്തൊട്ടിലിൽ ജാതനായ ശിശു ഏറെറടുത്തിരിക്കുന്ന ദൗത്യം എത്ര ഭാരമേറിയതും ഗൗരവമുള്ളതുമാണെന്നു നോക്കുക! തനിക്ക് വഴിയൊരുക്കുന്ന അനേകരിൽ ഒരാളാകാൻ നമ്മിലോരോരുത്തർക്കുമാവില്ലേ? ഈ ക്രിസ്തുമസ് നാളുകളിൽ നമ്മുടെ മനസും ചിന്തകളും ആ വഴിക്കാകട്ടെ!

പ്രാർത്ഥന

ജാതികൾക്ക് വെളിപ്പെട്ട പ്രകാശവും, യിസ്രായേലിന്റെ മഹത്വവുമായി, സകല ജാതികളുടെയും മുമ്പിൽ 'രക്ഷ'ക്കായി പ്രത്യക്ഷപ്പെട്ട ദൈവവചനമായ വാൽസല്യ ശിശുവെ, നിന്റെ തിരുജനനത്തെ ആഘോഷിക്കുന്ന ഗാനപദങ്ങൾ ഓളംവെട്ടുന്ന ഈ നൂററാണ്ടുകളിൽ എന്റെ ഹൃദയവും ആനന്ദംകൊണ്ടും, നിന്റെ നേരെയുള്ള ഭക്തികൊണ്ടും നിറയുന്നു. ഞാൻ നിലത്തോളം കുനിഞ്ഞ് തൃച്ചേവടികളെ ചുംബിക്കട്ടെ! സർവ്വലോകത്തിനുവേണ്ടി ഉദിച്ച മഹാസൂര്യനായ നിന്റെ പ്രകാശം എന്റെ ഉള്ളിലും വന്നുനിറയട്ടെ. അതിനാൽ അന്ധകാരത്തിന്റെ മരണനിഴലിന്റെയും ബന്ധനം ഞങ്ങളിൽനിന്നും സർവ്വസൃഷ്ടിയിൽനിന്നും ഒഴിഞ്ഞുപോകുമാറാകട്ടെ. നീ ഞങ്ങളിൽ ഓരോരുവനിലും വന്നുജനിക്കുന്നതിനാൽ ഞങ്ങൾക്കും പുതുജീവന്റെ പ്രത്യാശയുമായിരിക്കുന്നു!

തിരുവചനം:

''ഇരുളിലും മരണ നിഴലിലും ഇരിക്കുന്നവർക്കു പ്രകാശിച്ച്, നമ്മുടെ കാലുകളെ സമാധാന മാർഗ്ഗത്തിൽ നടത്തേണ്ടതിന്നു ആ ആർദ്രകരുണയാൽ ഉയരത്തിൽനിന്ന് ഉദയം നമ്മെ സന്ദർശിച്ചിരിക്കുന്നു.''

(ലൂക്കോ: 1. 78–79)

—o—

# യഹോവയുടെ സാക്ഷികൾ

ഫാ. ററി. ജെ. ജോഷ്വാ

കേരളത്തിലെ ഒരു വിദ്യാലയത്തിൽ ദേശീയ ഗാനാലാപത്തിൽ പങ്കുചേരാതിരുന്ന ഏതാനും വിദ്യാർത്ഥികൾ രാജ്യത്തിന്റെ മുഴുവൻ ശ്രദ്ധ പിടിച്ചു പററുന്നവരായിത്തീർന്നു. മാധ്യമങ്ങൾ ആ സംഭവത്തിനു വലുതായ പ്രാധാന്യവും പ്രചരണവും നല്കി. അതുസംബന്ധിച്ചുണ്ടായ വ്യവഹാരം ഹൈക്കോടതിയിൽനിന്ന് സുപ്രീംകോടതി വരെയെത്തി. അതുവരെ അധികം ആരും അറിയാതെ കഴിഞ്ഞിരുന്ന ഒരു ''സമൂഹ''ത്തെക്കുറിച്ച് കൂടുതൽ അറിവും പ്രചരണവും നല്കുവാൻ അതു കാരണമായി. ദേശീയഗാനം ആലപിക്കാത്തതും, കമുകുവൃക്ഷങ്ങൾ വളർത്താൻ വിസമ്മതിക്കുന്നതും, രോഗികൾക്ക് രക്തദാനം നിഷേധിക്കുന്നതും, രാഷ്ട്രീയ തെരഞ്ഞെടുപ്പിൽ വോട്ടുചെയ്യാതെ മാറിനില്ക്കുന്നതുമായ ഈ പ്രത്യേക സമൂഹത്തെക്കുറിച്ച്, ക്രൈസ്തവരായ ആളുകൾക്കുപോലും അറിയുവാൻ അങ്ങനെ അവസരമുണ്ടായി. ഈ പ്രത്യേക സമൂഹമാണ് ''യഹോവയുടെ സാക്ഷികൾ'' എന്ന പേരിൽ അറിയപ്പെടുന്നത്.

ഉത്ഭവത്തിനുശേഷം ഓരോകാലത്തും ഓരോ പേരിലാണ് ഇവർ അറിയപ്പെട്ടിരുന്നത്. മെട്രോപ്പോലീത്തൻ പുൾപിററ്, മില്ലേനിയൽ ഡോൺ, ഇൻറർനാഷണൽ ബൈബിൾ സ്ററുഡൻറ്സ് അസോസിയേഷൻ, വാച്ച് ടവർ അസോസിയേഷൻ, റസ്സലുകാർ എന്നിങ്ങനെ വിവിധ പേരുകൾ ഉണ്ടായിരുന്നു. എങ്കിലും 1931-നുശേഷം അവർ സർവ്വസമ്മതമായി അംഗീകരിച്ചിട്ടുള്ളപേര് ''യഹോവയുടെ സാക്ഷികൾ'' എന്നാണ്. ഇതിന് ആധാരമായി യെശയ്യാ. 43:10 അവർ സ്വീകരിച്ചിരിക്കുന്നു.

## 'യഹോവയുടെ സാക്ഷികൾ ആര്''?

യഥാർത്ഥത്തിൽ യഹൂദജനമാണ് യഹോവയുടെ സാക്ഷികൾ. അവർ യേശുക്രിസ്തുവിനെ അംഗീകരിക്കുകയോ വിശ്വസിക്കുകയോ ചെയ്യുന്നില്ല. പഴയ നിയമവെളിപാടുമാത്രം സ്വീകരിച്ചിട്ടുള്ള അവർ 'യഹോവയുടെ സാക്ഷികൾ' എന്നു പറഞ്ഞാൽ അതു തികച്ചും ശരിയാണ്. എന്നാൽ പുതിയനിയമവും, ക്രിസ്തുവിലൂടെയുള്ള വെളിപാടും രക്ഷയും അംഗീകരിച്ചവർ 'യഹോവയുടെ സാക്ഷികൾ' എന്നു സ്വയം വിശേഷിപ്പിക്കുന്നത് വിചിത്രംതന്നെ! ഉയിർത്തെഴുന്നേററ യേശുക്രിസ്തു പ്രഖ്യാപിച്ചത് 'നിങ്ങൾ എന്റെ സാക്ഷികൾ ആകും'' എന്നാണ്. അ: പ്ര: 1:8. യേശുക്രിസ്തുവിനെ രക്ഷകനായി അംഗീകരിച്ച് അവനെ പിൻപററുന്നവർ 'ക്രിസ്തുവിന്റെ സാക്ഷികൾ' എന്നാണ് അഭിമാനപൂർവ്വം അവകാശപ്പെട്ടത്.' അപ്പോസ്തോലന്മാരും ആദിമശിഷ്യരും അപ്രകാരം ചെയ്തതായി കാണാം. ''അവർ ഇപ്പോൾ ജനത്തിന്റെ മുമ്പാകെ അവന്റെ (ക്രിസ്തുവിന്റെ) സാക്ഷികൾ ആകുന്നു'' അ: പ്ര: 13:31. പുതിയ നിയമത്തിൽ ഒരിടത്തുപോലും വിശ്വാസികൾ ''യഹോവയുടെ സാക്ഷികൾ'' എന്നു പറഞ്ഞിട്ടുള്ളതായി കാണ്മാനില്ല.

## ഇവരുടെ പ്രചരണതന്ത്രം:

എല്ലാ ഭൂഖണ്ഡങ്ങളിലേക്കും കടന്നു വ്യാപിക്കുവാൻ ഇവർക്കു കഴിഞ്ഞിട്ടുണ്ട്. അവരുടെ പ്രവർത്തനശൈലിയും പ്രചരണതന്ത്രവുമാണ് അതിനു നിദാനം. ഒരു അന്താരാഷ്ട്ര വ്യാപാര സംഘടനയെപ്പോലെ വിവിധ മാദ്ധ്യമങ്ങളും ആധുനിക സമ്പ്രദായങ്ങളും അവർ ഉപയോഗപ്പെടുത്തുന്നു. ഓരോ അംഗവും പ്രചാരകനായിരുന്നേ മതിയാവൂ. ആസൂത്രിതവും, വ്യക്തമായ പരിപാടികൾ ആവിഷ്ക്കരിച്ചിട്ടുള്ളതുമാണ് പ്രവർത്തനശൈലി. ആഴ്ചയിൽ ഇത്ര മണിക്കൂർ പ്രവർത്തിച്ചിട്ടുണ്ട് എന്ന കൃത്യമായ കണക്ക് ഓരോ അംഗവും അധികൃത കേന്ദ്രത്തിൽ എത്തിച്ചുകൊടുക്കണം. വ്യക്തിപരമായ കൂടിക്കാഴ്ചകൾക്കും അഭിമുഖസംഭാഷണങ്ങൾക്കും പ്രാധാന്യം നൽകുന്നു. ജനങ്ങൾ എവിടെയോ അവിടെ അവരെ കണ്ടെത്തി ഉപദേശമറിയിക്കുകയാണ് പരിപാടി. എങ്ങനെ സമീപിക്കണം, എന്തു കാര്യങ്ങൾ സംസാരിച്ചു തുടങ്ങണം, ഓരോ വ്യക്തിയെയും എങ്ങനെ കൈകാര്യം ചെയ്യണം എന്നിങ്ങനെയുള്ള എല്ലാ കാര്യങ്ങൾക്കും അവർക്ക് പരിശീലനം നൽകുന്നുണ്ട്.

ഇവർ മററുള്ളവരെ സമീപിക്കുന്നത് ത്രിത്വമില്ലെന്നോ, ക്രിസ്തു ദൈവമല്ലെന്നോ, മററു ക്രൈസ്തവസഭകൾ എല്ലാം തെററിൽ പെട്ടിരിക്കയാണെന്നോ ഒന്നും പറഞ്ഞുകൊണ്ടല്ല. ലോകരാഷ്ട്രങ്ങളെപ്പററിയും ആധുനിക സംഭവ വികാസങ്ങളെപ്പററിയും വസ്തുനിഷ്ഠമായി തിരുവെഴുത്തിന്റെ വെളിച്ചത്തിൽ പ്രതിപാദിച്ചുകൊണ്ടുള്ള തുടക്കമാണ്. യുദ്ധഭീഷണിയും, മാരകായുധങ്ങളുടെ ഭീതിയും പരത്തുന്ന അനിശ്ചിതത്വത്തിന്റെയും, ആശങ്കയുടെയും അടിസ്ഥാനത്തിലാണ് അവർ ഉപദേശം ആരംഭിക്കുന്നത്. തിരുവെഴുത്ത് നിവർത്തി അവരുടെ ഭാഷ്യമനുസരിച്ച്

ലോകസംഭവങ്ങളെ അവർ വ്യാഖ്യാനിക്കുമ്പോൾ വേഗത്തിൽ പലരും ആകൃഷ്ടരായിപ്പോകും. ഒരു ദിവസത്തെ ഉപദേശം നൽകി കടന്നുപോവുകയല്ല; പിന്നെയും സമയം നിശ്ചയിച്ച് സന്ദർശനവും, ഉപദേശവും തുടർന്നുകൊണ്ടിരിക്കും. അതിനിടയിൽ വായിച്ചറിയുവാൻ അവരുടെ മാസികകളും പുസ്തകങ്ങളുമായ പ്രസിദ്ധീകരണങ്ങൾ തുച്ഛമായ വിലയ്ക്ക് ഏല്പിക്കുകയും ചെയ്യും. ആഴ്ചതോറുമുള്ള ക്ലാസ്സുകളിൽകൂടി പഴയ വിശ്വാസങ്ങളെ ചോദ്യം ചെയ്യാനും, ഇവരുടെ വിശ്വാസങ്ങളെ അംഗീകരിക്കുവാനും പ്രേരിതരാകും. അടുത്തതായി അവരുടെ ആരാധനാസ്ഥലത്തേക്കു കൊണ്ടുപോവുകയായി. അവിടെ എങ്ങനെ പ്രചാരകന്മാരായിത്തീരാമെന്നും മറ്റുമുള്ള പ്രബോധനങ്ങൾ നടക്കും. സ്നാനം ഏല്ക്കുന്നതിനു മുമ്പായി പൂർവ്വികസത്യങ്ങളെയും, വിശ്വാസാചാരങ്ങളെയും പൂർണ്ണമായി തള്ളിപറഞ്ഞ് റസ്സൽ മതത്തിൽ ഉറച്ചു കഴിഞ്ഞിരിക്കും.

## ഇവരുടെ ഉത്ഭവവും ചരിത്രവും എന്ത്?

ചാൾസ് ടെയ്സ് റസ്സൽ എന്ന അമേരിക്കക്കാരനാണ് ഇതിന്റെ സ്ഥാപകൻ. പെൻസിൽവേനിയ സംസ്ഥാനത്തിലെ ആലിഗനി എന്ന പട്ടണത്തിൽ 1852—ൽ ജനിച്ച റസ്സൽ ആദ്യകാലത്ത് പ്രിസ്ബിറ്റേറിയൻ സഭാംഗമായിരുന്നു. പതിനഞ്ചു വയസ്സായപ്പോഴേക്കും കോൺഗ്രിഗേഷനൽ സഭയിലെ അംഗമായി.

പിതാവിന്റെകൂടെ തുണിത്തരങ്ങളും ഉടുപ്പുകളും വില്പന നടത്തിയിരുന്ന റസൽ ആ ജോലി ഉപേക്ഷിച്ച് വേദപുസ്തകം സ്വതന്ത്രമായി പഠിക്കുവാനും വ്യാഖ്യാനിക്കുവാനും, തുടങ്ങി. തന്റെ പഠനത്തിൽ പങ്കുചേരാൻ ചില കൂട്ടുകാരെ കണ്ടെത്തി. അതിനുശേഷം തന്റെ പഠനങ്ങളും വ്യാഖ്യാനങ്ങളും പുസ്തകരൂപത്തിൽപ്രസിദ്ധീകരിച്ചു. 1879—ൽ 'വീക്ഷാഗോപുരം' എന്ന മാസിക ആരംഭിച്ചു. പുതിയ പ്രസ്ഥാനത്തിന്റെ വളർച്ചയ്ക്ക് ഇതുവളരെ ഉപകരിച്ചു. ഏഴു വർഷങ്ങൾക്കുശേഷം 'വേദപുസ്തകപഠനം' എന്ന പേരിൽ ഏഴു വാല്യങ്ങളിലായി തന്റെ വ്യാഖ്യാനഗ്രന്ഥം പുറത്തിറക്കി. അതാണ് റസൽ മതക്കാരുടെ പ്രമാണഗ്രന്ഥം. കൂടാതെ റസലിന്റെ ആയിരക്കണക്കിനു പ്രസംഗങ്ങളും പ്രസിദ്ധീകരിച്ചു. പുതിയ മതം അമേരിക്കയിൽനിന്ന് ഇംഗ്ളണ്ടിലേക്കും യൂറോപ്പിലേക്കും ഈ നൂറ്റാണ്ടിന്റെ ആരംഭത്തിൽതന്നെ ഇറക്കുമതിചെയ്തു.

പ്രസംഗപാടവം, സംഘടനാശക്തി, സ്ഥിരോത്സാഹം മുതലായ പലതും റസലിനു കൈമുതലായിട്ടുണ്ടായിരുന്നു. എങ്കിലും മാന്യമല്ലാത്ത പലതും വ്യക്തിജീവിതത്തെപ്പറ്റി ആരോപിക്കപ്പെടുന്നുണ്ട്. പരസ്ത്രീകളുമായി ബന്ധം പുലർത്തുന്നു എന്ന് ആരോപിച്ചുകൊണ്ട് 1913—ൽ അയാൾക്കെതിരായി സ്വഭാര്യ വിവാഹമോചനത്തിന് കേസു കൊടുക്കുകയും അത് ജയിക്കയും ചെയ്തു. അഹന്തയും വ്യാജപ്രചരണവും പലരുടെയും ശ്രദ്ധയിൽപ്പെട്ടിരുന്നു. ഗ്രീക്കുഭാഷാ പണ്ഡിതനെന്നു സ്വയം നടിക്കുകയും പ്രചരിപ്പിക്കുകയും ചെയ്തു. പക്ഷേ, കോടതിയിൽവച്ച് ഗ്രീക്കിന്റെ അക്ഷരമാലപോലും നിശ്ചയമില്ലെന്നു സമ്മതിക്കേണ്ടിവന്നു. അഹന്തയുടെ പ്രത്യക്ഷമായ തെളിവ് 'വേദഗ്രന്ഥങ്ങളുടെ പഠനം' എന്ന വാല്യങ്ങളുടെ ആമുഖവാക്കുകൾതന്നെ. വേദപുസ്തകം വായിക്കുന്നതിനേക്കാൾ പ്രയോജനവും ആവശ്യവും തന്റെ വ്യാഖ്യാനപുസ്തകങ്ങൾ വായിക്കുകയാണ് എന്നവകാശപ്പെട്ടു. റസലിന്റെ പുസ്തകങ്ങൾ കൂടാതെ വേദപുസ്തകം വായിച്ചു മനസിലാക്കാൻ പ്രയാസമായിരിക്കുമെന്നാണ് ആമുഖത്തിൽ സൂചിപ്പിച്ചിട്ടുള്ളത്.

'ബ്രൂക്‌ലിൻ ഈഗിൾ' എന്ന പത്രം റസലിന്റെ വ്യാജപ്രചരണപാടവം വെളിച്ചത്തുവരുത്തി. 'അത്ഭുത ഗോതമ്പ്' എന്ന പേരിൽ ഒരു പായ്ക്കര് 60 ഡോളർ വിലയ്ക്ക് കുറെ ഗോതമ്പ് വിറ്റു കാശുണ്ടാക്കി. മറ്റു ഗോതമ്പിനേക്കാൾ അഞ്ചിരട്ടി വിളവു നൽകുമെന്നവകാശപ്പെട്ടു എന്നാൽ പരീക്ഷണത്തിൽ മറ്റുള്ളവയേക്കാൾ മോശമെന്നു തെളിഞ്ഞു. രോഗത്തിലും മറ്റു വിഷമതയിലുമിരിക്കുന്നവരെ ഭയപ്പെടുത്തി അവരിൽനിന്നു പണം അപഹരിച്ചതായും ആരോപണങ്ങൾ ഉണ്ട്. ഇവയിൽ ചിലതൊക്കെ അതിശയോക്തിപരമായിരിക്കാം.

ദാനിയേൽ, വെളിപാട് എന്നീ പുസ്തകങ്ങളാണ് റസലിന് പ്രിയങ്കരങ്ങളായിരുന്നത്. ഗൂഢാത്മകങ്ങളായ പ്രസ്തുത കൃതികളെ സ്വതന്ത്രമായി വ്യാഖ്യാനിച്ച് വിചിത്രങ്ങളായ പല നിഗമനങ്ങളിലും റസൽ ചെന്നെത്തി. ലോകാന്ത്യം, ക്രിസ്തുവിന്റെ പുനരാഗമനം എന്നീ വിഷയങ്ങൾക്കാണ് പ്രാധാന്യം നൽകിയത്. 1914—ൽ ജാതികളുടെ കാലം അവസാനിക്കുമെന്നും, ദൈവരാജ്യം സ്ഥാപിപ്പാൻ ക്രിസ്തു വരുമെന്നും ഖണ്ഡിതമായി പ്രഖ്യാപിച്ചു: അനുയായികൾ അക്ഷരംപ്രതി വിശ്വസിക്കുകയുംചെയ്തു. 1914—ൽ ജർമ്മനി യുദ്ധം ആരംഭിച്ചതു മാത്രമാണ് സംഭവിച്ചത്. കർത്താവിന്റെ വരവിന്റെ യാതൊരു ലക്ഷണവുമുണ്ടായില്ല. റസലിന്റെ പ്രവചനം തെറ്റാണെന്നു തെളിഞ്ഞു. അപ്പോൾ പുതിയൊരു വ്യാഖ്യാനം ഉന്നയിച്ചു. വെളിപാട് 12—ൽ പറയുന്ന ആൺകുട്ടി ജനിച്ചു, യുദ്ധം സ്വർഗത്തിൽ നടന്നു, സാത്താൻ ഭൂമിയിലേക്കു തള്ളപ്പെട്ടു. അതുനിമിത്തമാണ് ഭൂമിയിൽ നാശനഷ്ടങ്ങൾ വരുത്തുന്ന യുദ്ധം ഉണ്ടായത്. എന്തായാലും യുദ്ധത്തിന്റെ പര്യാവസാനംവരെ റസൽ ജീവിച്ചിരുന്നില്ല. 1916—ൽ തീവണ്ടിയിൽ യാത്രചെയ്തുകൊണ്ടിരിക്കെ മരണമടഞ്ഞു. റസൽമതക്കാർ അവകാശപ്പെടുന്നത്, 30,000 പ്രസംഗങ്ങൾ അയാൾ നടത്തിയിട്ടുണ്ട് എന്നും, 50,000 പേജുകൾ അടങ്ങത്തക്കവണ്ണം പുസ്തകങ്ങളും മറ്റും രചിച്ചിട്ടുണ്ട് എന്നുമാണ്.

### പിൻഗാമിയായ റൂതർ ഫോർഡ്

റസലിന്റെ കേസുകളിൽ വാദിക്കുകയും, സമൂഹത്തിന്റെ നിയമോപദേഷ്ടാവായിരിക്കുകയും ചെയ്ത ജോസഫ് ഫ്രാൻക്ളിൻ റൂതർ ഫോർഡ്, റസലിനുശേഷം പിൻഗാമിയും, പ്രസിഡണ്ടുമായിത്തീർന്നു. നേതൃത്വത്തിനുള്ള വടംവലിയുണ്ടായിരുന്നെങ്കിലും റൂതർ ഫോർഡ് സ്ഥാനം കരസ്ഥമാക്കുകയായിരുന്നു.

ബാപ്റ്റിസ്റ്റു സഭയിൽ ജനിച്ചുവളർന്ന റൂതർ ഫോർഡ് നിയമബിരുദമെടുത്ത് വക്കീൽ പണി ആരംഭിച്ചു. ചിലപ്പോഴൊക്കെ ജഡ്ജി ആയിരുന്നിട്ടുണ്ട്. അതുകൊണ്ട് ജഡ്ജി റൂതർ ഫോർഡ് എന്നു വിളിക്കപ്പെടുവാൻ അയാൾ ഇഷ്ടപ്പെട്ടു. 1869–ൽ മിസൂറിയിൽ ജനിച്ച ഇയാൾ 1906–ൽ റസൽമതത്തിൽ ചേർന്നു. പ്രസ്ഥാനത്തിന്റെ വക്കീൽ പണിയിൽ ഏർപ്പെട്ടു.

പ്രസിഡണ്ടായിത്തീർന്നപ്പോൾ പ്രസ്ഥാനത്തിന്റെ കേന്ദ്രം സുസംഘടിതമാക്കാൻ ശ്രദ്ധിച്ചു. അംഗങ്ങൾ സജീവമായ സാക്ഷ്യം ക്രമമായി നടത്തണമെന്നനുശാസിച്ചു. തന്റെ പ്രസംഗങ്ങൾ ഗ്രാമഫോൺ റെക്കോർഡുകളാക്കി പ്രസംഗസ്ഥലങ്ങളിൽ കേൾപ്പിക്കുക, പ്രസംഗത്തിന് ആളുകളെ കൂട്ടാൻ വലിയ പരസ്യങ്ങൾക്ക് സ്ഥാനം നൽകുക, വരുന്നവർക്കെല്ലാം ലഘുഭക്ഷണം നൽകുക മുതലായ പരിപാടികളിൽകൂടി റൂതർ ഫോർഡ് പ്രസിദ്ധിയാർജ്ജിക്കുകയും, സംഘടന ശക്തിപ്പെടുകയും ചെയ്തു. ഒരിക്കൽ ജർമ്മനിയിൽ തന്റെ പ്രസംഗം നടന്ന സ്ഥലത്തേക്ക് 14 സ്ഥലങ്ങളിൽനിന്നും സ്പെഷ്യൽ ട്രെയിനുകൾ അയാൾ ഏർപ്പെടുത്തിയിരുന്നു.

യുദ്ധവിരുദ്ധ പ്രചാരണം നടത്തിയതുമൂലം അയാൾ ജയിലിലടയ്ക്കപ്പെട്ടു. യുദ്ധാനന്തരം (1919) വിമോചിതനായപ്പോൾ ''രക്തസാക്ഷി''ത്വത്തിന്റെ പരിവേഷമണിഞ്ഞപോലെ കൂടുതൽ പ്രസിദ്ധിയാർജ്ജിച്ചു. കൂടുതൽ വീറോടും ഉത്സാഹത്തോടും പ്രവർത്തനത്തിൽ വ്യാപൃതനായി. പുതിയ പ്രസിദ്ധീകരണങ്ങൾ പുറത്തിറക്കി. യൂറോപ്പിലും, ആഫ്രിക്കയിലും, ഏഷ്യയിലുമുള്ള വിവിധ ഭാഷകളിൽ അവ പ്രത്യക്ഷപ്പെട്ടു. 1931–ൽ ഒരു വലിയ കൺവൻഷൻ കൊളംബസിലെ ഒഹായോവിൽ ചേർന്നു. അവിടെവച്ചാണ് യെശ. 43:10 അടിസ്ഥാനമാക്കി ''യഹോവയുടെ സാക്ഷികൾ''എന്ന പുതിയ നാമംകൈക്കൊണ്ടത്. ഇരുപത്തഞ്ചു വർഷത്തെ ശക്തമായ പ്രവർത്തനങ്ങൾക്കുശേഷം 1942–ൽ റൂതർഫോർഡ് മരിച്ചു.

### മൂന്നാമത്തെ പ്രസിഡണ്ട്:

1942–ൽ നാഥാൻ എച്ച്. നോർ എന്നയാളിനെ പ്രസ്ഥാനത്തിന്റെ പ്രസിഡണ്ടായി തെരഞ്ഞെടുത്തു. ആയുഷ്ക്കാലം ഭരിക്കുക എന്ന വ്യവസ്ഥയാണുള്ളത്. പതിനെട്ടാമത്തെ വയസ്സിൽ റസ്സൽമതത്തിൽ ചേർന്നയാളാണ് നോർ. പ്രസിദ്ധീകരണ ഡിപ്പാർട്ടുമെന്റിന്റെ ചുമതല വഹിച്ചശേഷമാണ് പ്രസിഡണ്ടായിത്തീർന്നത്.

പ്രവർത്തകരുടെ പരിശീലന കാര്യത്തിൽ ഇയാൾ കൂടുതൽ ശ്രദ്ധ വച്ചു. 1943–ൽ വാച്ച് ടവർ ബൈബിൾ സ്ക്കൂൾ സ്ഥാപിച്ചു. ഓരോ പ്രാദേശിക സമൂഹത്തിലും പ്രവർത്തകർക്കുള്ള പരിശീലനം ഉറപ്പാക്കുവാൻ ക്രമീകരണം വരുത്തി. റസ്സൽ മതത്തിന്റെ സിദ്ധാന്തങ്ങൾ ക്രോഡീകരിച്ചുകൊണ്ടുള്ള പല ഗ്രന്ഥങ്ങളും ആകർഷകമായ പുറംചട്ടയോടുകൂടി വിവിധ ഭാഷകളിൽ പ്രസിദ്ധീകരിക്കപ്പെട്ടു. ''ദൈവം സത്യവാൻ'' എന്ന കൃതി, റസ്സൽമതത്തിന്റെ വിശ്വാസവിഷയങ്ങൾ എല്ലാം ഉൾക്കൊള്ളുന്ന ഒന്നാണ്. ഈ പ്രാമാണികഗ്രന്ഥം 1946-ൽപ്രസിദ്ധീകരിച്ചു. ഇതിനകം 50 ഭാഷകളിലായി ഇതിന്റെ 170ലക്ഷം കോപ്പികൾ വിററുകഴിഞ്ഞതായി അവർ അവകാശപ്പെടുന്നു.

മറെറാരു കാൽവയ്പാണ് 1961–ൽ വേദപുസ്തകത്തിന്റെ സ്വന്തമായ പരിഭാഷ സാധിച്ചത്. **The New World Translation of the Christian Greek Scriptures** എന്നാണ് ഇതറിയപ്പെടുന്നത്. ഇതിന്റെ പരിഭാഷകരുടെ പേര് ഒരിക്കലും വെളിപ്പെടുത്തരുത് എന്നാണ് നിബന്ധന. ഈ പരിഭാഷ വേദപുസ്തക സമൂഹം പ്രസിദ്ധീകരിക്കുന്നതും, കാതോലിക്കാ സഭകൾ അംഗീകരിച്ചിട്ടുള്ളവയുമായ പരിഭാഷകളിൽ നിന്ന് പലവിധത്തിലും വ്യത്യസ്തമാണ്. അവരുടെ വിശ്വാസങ്ങളും സിദ്ധാന്തങ്ങളും അവതരിപ്പിക്കുവാനും ന്യായീകരിക്കുവാനും ഉതകുന്നവിധത്തിൽ കൃത്രിമങ്ങൾ ധാരാളം നടത്തിയിട്ടുള്ള ഒരു പരിഭാഷയാണ്. മൂലകൃതിയോടു നീതി പുലർത്തുക

(ശേഷം 30–ാം പേജിൽ)

**മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്**



Alice, Rohini and Roshni, Bombay.

മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്

    

Alice, Rohni & Roshni, Bombay.

    

Mathew and Family. T. O. Koshy, Jamnagar. K. A. Kuriakose and Family. ഒരു വിശ്വാസി ഭുവനേശ്വരം.



മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്

 



P. G. Varghese
P. O. Box 124
Kuwait.

ഗ്രന്ഥനിരൂപണം:

# കാലത്തെ അതിജീവിക്കുന്ന സംഭാവന

പോൾ മണലിൽ

മലങ്കര ഓർത്തഡോക്സ് സഭാ വിജ്ഞാനകോശം
പേജ്. 1016
വില, ഡീലക്സ് പതിപ്പ്–300 രൂപാ
സാധാരണ പതിപ്പ്–225 രൂപാ
പ്രസാധകർ: ഓർത്തഡോക്സ് തിയോളജിക്കൽ
സെമിനാരി, കോട്ടയം

മലങ്കര ഓർത്തഡോക്സ് സഭയുടെ ചരിത്രം, വേദശാസ്ത്രം, പാരമ്പര്യം, സംസ്കാരം, വിശ്വാസം, ആചാരം, ആരാധന തുടങ്ങിയ സമഗ്രതലങ്ങളെയും സ്പർശിച്ചുകൊണ്ടു തയ്യാറാക്കിയ 'മലങ്കര ഓർത്തഡോക്സ് സഭാവിജ്ഞാനകോശം' സഭയിലെ ഏതൊരു അംഗത്തിനും അഭിമാനം പകരുന്ന ഒരു വചനസംഭാവനയാണ്. മലങ്കരസഭയുടെ സംഭാവനകൾ വിവിധ രംഗങ്ങളിൽ ഉണ്ടായിട്ടുണ്ടെങ്കിലും കാലത്തെ അതിജീവിക്കുന്ന മഹത്തായ ഒരു സൃഷ്ടിയാണിത്.

കേവലം ഒരു പുസ്തകത്തിനു സഭയുടെ ഇതര സംഭാവനകളെക്കാൾ ഉദാത്തമായ സ്ഥാനമുണ്ടെന്നു ഭംഗിവാക്കു പറയുകയാണെന്ന് ആരും ചിന്തിക്കരുത്. മലങ്കര നസ്രാണികൾ കാത്തിരുന്നൊരു ഗ്രന്ഥമാണിതെന്നു തോന്നിപ്പോകുന്നതുകൊണ്ടാണ് ഇതിന്റെ ഉദാത്തത അടിവരയിട്ടു സൂചിപ്പിക്കുന്നത്. ഒരു രാജ്യത്തിലെ ഭരണഘടനയ്ക്കു നാം കല്പിച്ചുകൊടുക്കുന്ന ശ്രേഷ്ഠത സഭയുടെ ഈ വിജ്ഞാനകോശത്തിനും നമ്മൾ കല്പിച്ചുകൊടുക്കണം എന്നു വ്യക്തമാക്കാനാണ് ഇവിടെ ശ്രമിക്കുന്നത്. ആയിരത്തിലധികം താളുകളിൽ രണ്ടായിരത്തോളം ശീർഷകങ്ങളിലായി ഇവിടെ ഇതൾ വിരിയുന്നതു ഓർത്തഡോക്സ് ക്രിസ്ത്യാനികളുടെ സംസ്കാരവും ജീവിതവും ദർശനവുമാണ്. ഇതിനെ അറിയുന്നവൻ, അറിയാൻ ആഗ്രഹിക്കുന്നവൻ, സ്വന്തം സത്തയിലേക്കു കടന്നുചെല്ലുന്നു എന്നുതന്നെ പറയണം. അതാണ് ഈ വിജ്ഞാനകോശത്തിന്റെ പ്രസക്തി.

സഭാവിജ്ഞാനകോശം അണിയിച്ചൊരുക്കിയതു നമ്മുടെ വൈദികസെമിനാരിയിലെ പണ്ഡിതസമൂഹത്തിന്റെ കൂട്ടായ യത്നത്തിലൂടെയാണ്. സെമിനാരിയുടെ 175–ാം വാർഷികത്തോടനുബന്ധിച്ച് ഇത്തരമൊരു ഗ്രന്ഥം തയ്യാറാക്കാൻ നേതൃത്വം നൽകിയ സെമിനാരി ഫാക്കൽററിയെ എത്രകണ്ട് അഭിനന്ദിച്ചാലും മതിവരില്ല. ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് (ചീഫ് എഡിററർ), ഡോ. കെ. എം. തരകൻ (ജനറൽ എഡിററർ), ഫാ. ടി. ജെ. ജോഷ്വ (മാനേജിംഗ് എഡിററർ), ഫാ. ഡോ. ജേക്കബ് കുര്യൻ, (എക്സിക്യൂട്ടീവ് എഡിററർ), ഫാ. സി. സി. ചെറിയാൻ (കോ–ഓർഡിനേററർ), ഫാ. ഡോ. വി. സി. സാമുവൽ, ഫാ. ടി. ജി. സഖറിയ, ഫാ. ടി. പി. ഏലിയാസ്, ഫാ. ജോൺസ് ഏബ്രഹാം, ഫാ. ഡോ. ജോൺ മാത്യൂസ് (എക്സിക്യൂട്ടീവ് കമ്മിററി) എന്നിവരുടെ നേതൃത്വത്തിലായിരുന്നു വിജ്ഞാനകോശത്തിനുവേണ്ടിയുള്ള പണിപ്പുരശ്രമങ്ങൾ നടന്നത്.

കേരളചരിത്രത്തെപ്പററി മലയാളത്തിൽ നിരവധി ഗ്രന്ഥങ്ങൾ ഉണ്ടായിട്ടുണ്ട്. എന്നാൽ കേരളചരിത്രത്തിൽ നിർണ്ണായകസ്വാധീനം ചെലുത്തിയിട്ടുള്ള മലങ്കര നസ്രാണികളെപ്പററി വസ്തുനിഷ്ഠമായി ഒരിടത്തും പരാമർശിക്കപ്പെട്ടിട്ടില്ല. നസ്രാണികളായ ചരിത്രകാരന്മാർ എഴുതിയിട്ടുള്ള ചരിത്രഗ്രന്ഥങ്ങളിലും ഈ വശം പൂർണ്ണമല്ല. ഇതിനു നമ്മൾ ആർച്ച് ബിഷപ്പ് മെനസിസിനെ പഴിചാരി സായുജ്യം പ്രാപിക്കുന്നു. നമ്മുടെ രേഖകൾ മെനസിസ് കത്തിച്ചുകളഞ്ഞു എന്നാണല്ലോ പറയുന്നത്. ഇതിന്റെ യാഥാർത്ഥ്യത്തിലേക്കു കടക്കുന്നില്ല. മെനസിസ് കത്തിച്ചുകളയുന്നതുകൊണ്ട് കത്തിത്തീരുന്നതല്ലല്ലോ നമ്മുടെ പാരമ്പര്യവും ചരിത്രവും. ഈ വഴിക്കു ചിന്തിക്കാൻ സഭാനേതൃത്വമോ വിശ്വാസികളോ തയ്യാറായില്ല. മററു രംഗങ്ങളിൽ സഭയും വിശ്വാസികളും വെന്നിക്കൊടി പാറിച്ചെങ്കിലും തന്റെ വേരും നീരും അറിയാൻ ശ്രമിച്ചില്ല. അതിനുള്ള ശ്രമമാണ് ഇവിടെ നടക്കുന്നത്. ഈ വിജ്ഞാനകോശം ഇനി കേരളചരിത്രത്തിന്റെ ഭാഗമാണ്. കേരളചരിത്രരചന നടത്തുന്നവർക്ക് ഈ വിജ്ഞാനകോശത്തെ ഒഴിച്ചുനിർത്താൻ പററില്ല. ചരിത്രം മാത്രമല്ല, മലയാളം നിഘണ്ടു തയ്യാറാക്കുന്നവർക്കും ഇതിനെ അവലംബിക്കേണ്ടിവരും. നാം അറിയാതെ എത്രയെത്ര വാക്കുകളാണ് നമ്മുടെ സംസ്കാരത്തിൽനിന്നു മലയാളഭാഷയിലേക്കു വിന്യസിക്കപ്പെട്ടിട്ടുള്ളത്. അത്തരം വാക്കുകളുടെ അർത്ഥം കണ്ടെത്താൻ 'സഭാവിജ്ഞാനകോശം" വേണം. ഈ വിജ്ഞാനകോശംതന്നെ നൂറിലധികം പദങ്ങൾ മലയാളത്തിനു പുതുതായി സംഭാവന ചെയ്യുന്നുമുണ്ട്.

'സഭാവിജ്ഞാനകോശം' എന്നു പറയുമ്പോൾ ഇതു ഓർത്തഡോക്സ് സഭയുടെ മാത്രം ചട്ടക്കൂട്ടിൽ ഒതുങ്ങിനിൽക്കുന്ന ഒന്നാണെന്നു ധരിക്കരുത്. എക്യുമിനിക്കൽ വീക്ഷണമാണിതിന്റെ മുഖമുദ്ര. എന്നാൽ വിയോജിപ്പും യോജിപ്പും വ്യക്തമായി തിരിച്ചറിയുകയും ചെയ്യാം.

സഭയുടെ വേദശാസ്ത്രം ഇതാണെന്നും ആരാധനാരീതിയുടെ പ്രത്യേകത ഇതാണെന്നും

(ശേഷം 30–ാം പേജിൽ)

## Significance of the Christological Consensus at the Vienna Consultations in the Context of the Dialogue with Other Faiths in India

(16–ാം പേജിൽനിന്നും തുടർച്ച)

### c. Saviour: perfect God and perfect Man

Another affirmation in the communique is that Jesus Christ was the Saviour, perfect in divinity and perfect in humanity. This is in fact, the central Christological confession.

In the context of inter religious dialogue in India, the concept of a Saviour in intelligible although the need of an only Saviour is not felt. In Hinduism, the Iswara, the Is hatadevata and the guru, in Buddhism Buddha and Bodhisattva in Jainism Jaina and Tirthankara and in Sikkhism the Guru etc. are very popular terms with much soteriological content. But in relation to any of these terms and concepts, we fail to find any discussion on the union Or distinction of devine and human natures. Also, we do not find any discussion on the type of personality manifested in Ram, Krishna or Gauthama Buddha. Such a concern seems to be alien to the Indian ethos, whereas similar concerns are integral to the historical realism of the western ethos.

### Conclusion

We have observed mainly the following facts during our discussion:

1. The Vienna Christological consensus can be the foundational affirmation for all the Churches in India, in their common search for an Indian identity.

2. In order to relate the traditional Christology and theo-centric Christology, the Vienna Christological consensus has a definite role.

3. The common statement that the Mystery of Christ is ineffable, unveils a common approach for inter–religious encounter.

4. The theological pluralism underlined by the Vienna consensus is a sure foundation for an ecumenical Christology.

5. The central Christological issues of the traditional theology may need to undergo new interpretations and different levels of co-relation in a multireligious set–up.

In a multi–religious world-situation, we are becoming more and more conscious about the inter dependence and the inter–penetration of all doctrines. This fact and its challenges have been beautifully depicted in the following words of Raymond Panikkar, which could be the concluding word of this paper:

"Christian doctrine did not come out of nothing, but was the expression of certain beliefs within a specific thought pattern, which, in the beginning, was either 'Jewish' or 'Gentile' (this word embracing more than one cultural form) but certainly not Christian. No Christian doctrine of the Trinity nor any Christology existed before its expression in Gentile or Jewish categories. The Christian experience believed or whatever one wishes to call It, but assuredly nor doctrine was moulded, found expression in a word, became doctrine - by means of already existing thought – patterns ....

Only by corss–fertilization and mutual fecundation may the present state of affairs be overcome: only by stepping over present cultural and philosophical boundaries can Christian life again become creative and dynamic. Obviously this applies to the other religions as well. It is a two-way traffic. The encounter of religions today is vital for the religious life of contemporary Man, otherwise, traditional religions will remain altogether obsolete, irrelevant, relics of the past, and what is worse, modern Man will be uprooted and impoverished '.24

### Notes:

1. K. C. Sen
2. J. N. Farquhar
3. Raymond Panikkar
4. Karal Rahner
5. M. M. Thomas
6. S. J. Samartha
7. P. Chenchiah and P. D. Devanandan
8. S. J. Samartha, One Christ–Many Religions, ORBIS, New York. 1992. P. 106, 107



# സൺഡേസ്കൂൾ വാർത്തകൾ

പുതിയ അദ്ധ്യയനവർഷം ഉത്സാഹപൂർവ്വം എല്ലാവരും ആരംഭിച്ചിരിക്കയാണ്. പ്രാരംഭത്തിൽതന്നെ ഭവനസന്ദർശനം ഒരു പരിപാടിയായി പല സണ്ടേസ്കൂളുകളിലെയും അദ്ധ്യാപകർ സ്വീകരിച്ചിട്ടുണ്ട്.

1) ജീവകാരുണ്യദിനം:—

ഈ വർഷം പുതുതായി ആരംഭിച്ച ഈ സംരംഭം വളരെ സന്തോഷത്തോടും താല്പര്യത്തോടും നടപ്പാക്കിയതായിട്ടാണ് സണ്ടേസ്കൂളുകളിൽ നിന്നുള്ള റിപ്പോർട്ട്. കുഞ്ഞുങ്ങൾ പ്രാർത്ഥനകൾ നയിച്ചത് ഒരു പുതിയ അനുഭവമായിരുന്നു. അവർതന്നെ എടുത്ത സ്തോത്രക്കാഴ്ച പ്രോത്സാഹജനകമായി കാണുന്നു. ബോംബെ ചെമ്പൂർ സണ്ടേസ്കൂൾ കുട്ടികൾ ക്രിസ്തുമസ് കാർഡുകൾ വരച്ചുണ്ടാക്കി കാർഡൊന്നിന് രണ്ടു രൂപാ ക്രമത്തിൽ വിററ് അതിൽനിന്നു ലഭിച്ച തുകയും, വരച്ച കാർഡുകളുടെ പ്രതികളും കേന്ദ്രത്തിലേക്ക് അയച്ചുതന്നു. ജനുവരി 31—നുമുമ്പായി സ്തോത്രകാഴ്ചയായി ലഭിച്ച തുക എല്ലാ സ്കൂളുകളിൽനിന്നും ഇൻസ്പെക്ടറന്മാർവഴി കേന്ദ്രത്തിൽ എത്തിച്ചുതരേണ്ടതിനു നിർദ്ദേശം നൽകിയിട്ടുണ്ട്.

കാരുണ്യനിലയത്തിനുവേണ്ടി, കോളംവെട്ടി കാർഡുകൾമൂലം നടത്തിയിട്ടുള്ള പിരിവും തുകളിൽ സൂചിപ്പിച്ച പ്രകാരം ജനുവരി 31—നുമുമ്പ് ഇൻസ്പെക്ടേഴ്സിനെ ഏല്പിക്കുന്നതിനും നിർദ്ദേശിച്ചിട്ടുണ്ട്. എല്ലാ കാർഡുകളും തിരികെ വാങ്ങിക്കുന്നതിൽ ചുമതലക്കാർ പ്രത്യേകം ശ്രദ്ധിക്കുമല്ലോ.

2) മത്സരപ്പരീക്ഷകൾ:

എല്ലാ മത്സരപ്പരീക്ഷകളും യഥാസമയം ഭംഗിയായി നടന്നു. അവയുടെ ഫലപ്രഖ്യാപനം ഫെബ്രുവരി 28—ന് ഉണ്ടാകും. ഫലത്തെസംബന്ധിച്ച് എന്തെങ്കിലും പരാതിഉള്ളപക്ഷം മാർച്ച് 20-ന് മുമ്പ് നിശ്ചയിച്ചിട്ടുള്ള ഫീസൊടുക്കി ഹെഡ്മാസ്ററർ മുഖേന ഡയറക്ടർ ജനറലിന് അയയ്ക്കേണ്ടതാണ്. പുനഃപരിശോധനയുടെ ഫലം ബന്ധപ്പെട്ടവരെ ഏപ്രിൽ 20—നുമുമ്പ് അറിയിക്കും.

സോണൽ മത്സരത്തിന്റെ എഴുത്തുപരീക്ഷയെപ്പററി ഒരു പരാതി മാത്രമേ ലഭിച്ചിരുന്നുള്ളു. അതെപ്പററി അന്വേഷിച്ച് സത്യാവസ്ഥ ബന്ധപ്പെട്ടവരെ യഥാസമയം അറിയിച്ചുകഴിഞ്ഞു.

3) വേദവായന കാർഡുകൾ:

നമ്മുടെ സണ്ടേസ്കൂളിൽനിന്നു പ്രസിദ്ധീകരിക്കുന്ന വേദവായന കാർഡുകൾ എല്ലാ കുട്ടികൾക്കും ഇതിനകം ലഭിച്ചുവെന്നു വിശ്വസിക്കുന്നു. മൂന്നുവർഷം കൊണ്ട് വേദപുസ്തകം മുഴുവൻ വായിച്ചുതീർക്കത്തക്കവണ്ണമാണ് വായനഭാഗങ്ങൾ നിശ്ചയിച്ചിട്ടുള്ളത്.

കാർഡ് വേദപുസ്തകത്തിൽതന്നെ സൂക്ഷിക്കുക. രാവിലെയും വൈകിട്ടും വായിക്കണമെന്നാണ് പ്രതീക്ഷ. കുടുംബാംഗങ്ങൾ മാറിമാറി വായിക്കുന്നത് ഉചിതമായിരിക്കും. വായിച്ചുപോകുമ്പോൾ ശ്രദ്ധേയമായ വാക്യങ്ങൾ നോട്ടു ചെയ്യാനും, വായിച്ച ഭാഗത്തിന്റെ ആശയം അവലോകനം ചെയ്യാനും കഴിഞ്ഞാൽ വളരെ പ്രയോജനം ചെയ്യും. കുടുംബത്തിലെ മുതിർന്നവർ അക്കാര്യം ശ്രദ്ധിച്ചാൽ നന്ന്.

4) സൺഡേസ്കൂൾ അദ്ധ്യാപക പരിശീലന ക്യാമ്പുകൾ:—

ക്രിസ്തുമസ് അവധിക്കാലത്ത് അങ്കമാലി ഭദ്രാസനത്തിലെ ക്യാമ്പ് വളയംചിറങ്ങര ബാല

(ശേഷം 31—ാം പേജിൽ)

---

9. Ibid p. 107
10. Ibid p. 107
11. Vienna Booklet No 1 p. 59
12. Vienna Booklet 1. p. 46
13. Ibid p. 58
14. Isa Upanishad verse 15
15. Kena Up: II 3
16. Brih. Up. Bha II. VIII. 12
17. Br. Sut. Bha. 1.1. 2
18. Brih Up. Bha. II.III—6: III. VIII. 8
19. Vienna book-let No. 1 P. 46
20. "Problems of Consensus in Christology" WORT UND WAHRHEIT, Supple Issue No. 1. P. 82
21. "Monophysitic and dyophysitic languages about Christ" Wort und Wahrheit No. 1. P. 160
22. Rig Veda 1. 164. 46,
23. Eg. the concepts of Vibhava, Vyuha, Archa, Aatara, Antaryamin
24. The Intra-Relrgious Dialogue, A.T.C. 1984, p. 97—99.



## കൊയ്നോണിയ വ്യാപ്തിയും പ്രസക്തിയും

(10–ാം പേജിൽനിന്നും തുടർച്ച)

യിലെ ഉണങ്ങിയ അസ്ഥികൾ ചിന്നിച്ചിതറി കിടന്നാൽ പരിശുദ്ധാത്മാവിനു പ്രവർത്തിക്കുവാൻ സാധിക്കുകയില്ല. 'അസ്ഥി അസ്ഥിയോടു വന്നുചേർന്നു. പിന്നെ ഞാൻ നോക്കി അവയുടെ മൽ ഞരമ്പും മാംസവും വന്നതും അവയുടെമേൽ ത്വക്ക് പൊതിഞ്ഞതും ഞാൻ കണ്ടു. എന്നാൽ ശ്വാസം അവയിൽ ഇല്ലാതിരുന്നു....അവൻ എന്നോടു കല്പിച്ചതുപോലെ ഞാൻ പ്രവചിച്ചപ്പോൾ ശ്വാസം (റൂഹാ) അവരിൽ വന്നു. അവർ ജീവിച്ച് ഏററവും വലിയ സൈന്യമായി നിവർന്നുനിന്നു (യോഹ. 37:7–10) മാനവജാതി ഒരു വലിയ മഹാസൈന്യമായി നിവർന്നുനില്ക്കുവാൻ പരിശുദ്ധാത്മാവ് പ്രവർത്തിക്കണം. പരി. ആത്മാവ് പ്രവർത്തിക്കണമെങ്കിൽ അസ്ഥി അസ്ഥിയോടു വന്നുചേർന്ന് അനുരഞ്ജനത്തിന്റെ അനുഭവത്തിലേക്ക് ഉയരണം.

സൃഷ്ടിയുടെ പുതുക്കമാണ് മാനവരാശിയുടെ ഐക്യത്തിന് ആവശ്യമായിരിക്കുന്നത്. 'ദൈവം ലോകത്തിനു ലംഘനങ്ങളെ കണക്കിടാതെ ലോകത്തെ ക്രിസ്തുവിൽ തന്നോട് നിരപ്പിച്ചു പോന്നു (II കൊരി. 19). പിതാവാം ദൈവവുമായി, ക്രിസ്തുമൂലം മാനവരാശിയുടെ കൂട്ടായ്മ സാദ്ധ്യമായി തീർന്നത് ക്രൂശിൽകൂടെയാണ്. അത് ത്യാഗത്തിന്റെയും സ്നേഹത്തിന്റെയും പാതയാണ്. സാർവ്വത്രികമായ കൂട്ടായ്മയെക്കുറിച്ച് പറയുന്ന എവാഗ്രിയോസിന്റെ വാക്കുകൾ ശ്രദ്ധിക്കുക. ''the full and harmonious integration of the emotional life under the nfluence of love''.

(Chapters on Prayer 52. P. 63).

അദൃശ്യനായ ദൈവത്തെ അറിയുന്നതിനുള്ള ഏക മാർഗ്ഗം, ആ ദൈവഛായയിൽ സൃഷ്ടിക്കപ്പെട്ടിരിക്കുന്ന സഹോദരനെ സ്നേഹിക്കുക എന്നതാണ്. സ്വർഗ്ഗം ദൈവത്തിന്റേത് മാത്രമായിരിക്കുവാൻ സ്നേഹവാനായ ദൈവം ആഗ്രഹിക്കുന്നില്ല. പറുദീസായിലെ നന്മയുടെ അനുഭവത്തിന് മനുഷ്യൻ കൂട്ടവകാശിയായിത്തീരുവാനും, ആ കൂട്ടായ്മയുടെ അനുഭവം ലോകത്തിനു മുഴുവനും സംജാതമാകുവാനും ദൈവം പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. ★

## പത്രോസ് മാർ ഒസ്താത്തിയോസ്

(12–ാം പേജിൽനിന്നും തുടർച്ച)

മായിതീർന്നു. തികഞ്ഞ ഗൗരവത്തോടുകൂടിത്തന്നെ കാര്യങ്ങൾ കൈകാര്യം ചെയ്തു. മിതസംഭാഷണം തിരുമേനിയിഷ്ടപ്പെട്ടു. കൊച്ചുകുട്ടികളോടു സംസാരിക്കുന്നത് വളരെയിഷ്ടമായിരുന്നു. എന്തുകൊണ്ടും അനുകരണീയമായ ജീവിതശൈലിയുടെയുടമയായിരുന്നു പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനി.

തികഞ്ഞ ആത്മവിശ്വാസത്തോടും ദൈവാശ്രയബോധത്തോടുംകൂടി കർമ്മകുശലതയോടെ മിഷനറിപ്രവർത്തനം നടത്തിയ മൂക്കഞ്ചേരിൽ തിരുമേനി 1968 ഫെബ്രുവരി 2–ന് ഇഹലോകവാസം വെടിഞ്ഞു. സഭയിൽ പലവിധത്തിലുള്ള കാററും കോളും ആഞ്ഞുവീശിയപ്പോൾ ധീരതയോടുകൂടി സഭാമക്കൾക്ക് ആത്മവിശ്വാസം പകർന്നുകൊടുത്ത മറെറാരു ധീരപുരുഷൻ മണലിൽ യാക്കോബു കത്തനാർ 1993 ജനുവരി മാസം 17–ാം തീയതി [17–1–1993] തന്റെ നാഥന്റെ സന്നിധിയിലേക്കു യാത്രയായി. ഈ രണ്ടു ദിവ്യപുരുഷന്മാരും നമുക്കുവേണ്ടി കർത്താവിന്റെ സന്നിധിയിൽ മദ്ധ്യസ്ഥത നടത്തുന്നു. നമുക്കും പ്രാർത്ഥിക്കാം;

'ആചാര്യേശാ മശിഹാ കൂദാശകളർപ്പിച്ചോ–
രാചാര്യന്മാർക്കേകുക പുണ്യം നാഥാ.
സ്തോത്രം' ★

## യഹോവയുടെ സാക്ഷികൾ

(25–ാം പേജിൽനിന്നും തുടർച്ച)

എന്നുള്ളതല്ല. സ്വന്തസിദ്ധാന്തങ്ങൾക്കനുരൂപമായി വേദപുസ്തകം അവതരിപ്പിക്കുകയാണ് അവരുടെ ലക്ഷ്യം.

പല രാജ്യങ്ങളിലും ഈ മതത്തെ നിരോധിച്ചിട്ടുണ്ട്. അമേരിക്കൻ ആധിപത്യത്തിൽ ഇരിക്കുന്ന ഈ പ്രസ്ഥാനം പലപ്പോഴും ദേശീയവിരുദ്ധനയം പ്രകടമാക്കുന്നതുമൂലമാണ് നിരോധിക്കപ്പെട്ടിട്ടുള്ളത്. എങ്കിലും ഒരു നൂററാണ്ടുകാലംകൊണ്ട് എല്ലാ ഭൂഖണ്ഡങ്ങളിലും അവരുടെ പ്രവർത്തനം വ്യാപരിച്ചിട്ടുണ്ട്. ചെറിയ ന്യൂനപക്ഷമെങ്കിലും അവർ മററുള്ളവരുടെ ശ്രദ്ധ പിടിച്ചുപററുന്നുണ്ട്. (തുടരും)

## ഗ്രന്ഥനിരൂപണം

(27–ാം പേജിൽനിന്നും തുടർച്ച)

വ്യക്തമായി മനസിലാക്കാൻ ഈ വിജ്ഞാനകോശം നമ്മോടൊപ്പമുണ്ട്. നമ്മുടെ നിത്യ ഉപയോഗത്തിൽ അർത്ഥമറിയാതെ ഉപയോഗിക്കുന്ന വാക്കുകളുടെ അർത്ഥം അറിയാൻ ഇനി മറെറാരിടത്തും തിരയേണ്ടിവരില്ല എന്നതാണ് ഈ പുസ്തകം നമുക്കു തരുന്ന വലിയ ഭാഗ്യം.

ശീർഷകത്തിൽ പൂർണ്ണത കൈവരിച്ചെന്ന് ഇതിന്റെ ശില്പികൾപോലും പറയുന്നില്ല. അതിനാൽ പല പേരുകളും വിഷയങ്ങളും വിട്ടുപോയിട്ടുള്ളത് ഒരു കുറവായി ചൂണ്ടിക്കാട്ടി ഇതിന്റെ പ്രാധാന്യത്തെ ആരും കുറച്ചുകാണാൻ ശ്രമിക്കരുത്. അടുത്ത പതിപ്പിൽ തിരുത്താൻ കഴിയുന്ന ഒരു ന്യൂനതയാണിത്. ഈ ഗ്രന്ഥത്തിന്റെ അടുത്ത പതിപ്പ് ഇംഗ്ലീഷിലായിരിക്കട്ടെ എന്നും ആശംസിക്കുന്നു. ★

# ബൈബിൾ പഠനം

(രണ്ടാം ഭാഗം)

ഫാ. എം. സി. ചെറിയാൻ

## പാഠം 45

ആപ്പ്: പ്രവർത്തികം (1: 3)

വിജയിയുടെ പേരും വിലാസവും:—

പേര്: കോശി മത്തായി
വിലാസം: C. I. Qr. 2 നന്ദിനി P. O.
ദുർഗ് (M. P.)

ഭദ്രാസനം: കൽക്കട്ട
രജി. നമ്പർ 4632

## പാഠം 51

റോമാലേഖനം

പ്രവേശന ഫാറം

പേര്:

വിലാസം;

ഭദ്രാസനം:

രജി: നമ്പർ:

ഇതുപോലെ ഉത്തരത്തോടൊപ്പം പൂരിപ്പിച്ചാൽ മതി. മാസികയിലെ പ്രവേശന ഫാറം അയയ്ക്കേണ്ട.

## പാഠം 45 അപ്പ: പ്ര: (1–3)

(ശരി ഉത്തരം)

1. യേശു 1:1
2. ദൈവരാജ്യം 1:2
3. യറുശലേമിൽ 1:4
4. ഒരു ശബത്ത് വഴി 1:12
5. യേശുവിൻെറ അമ്മ മറിയ 1:14
6. മത്ഥിയാസ് 1:26
7. രകത്നിലം 1:19
8. കേൾക്കുന്നവൻെറ ഭാഷയിൽ (2:6,8) (ആത്മാവ് ഉച്ചരിപ്പാൻ നൽകിയപോലെ)
9. ദാവീദ് 2:29,30
10. യേശു 2:31
11. പാപമോചനത്തിന് 2:38
12. അപ്പോസ്തോലന്മാരുടെ ഉപദേശം കേൾക്കുക.
കൂട്ടായ്മ ആചരിക്കുക.
അപ്പം നുറുക്കുക
പ്രാർത്ഥന കഴിക്കുക 2:42
13. വിശ്വസിച്ചവർ 2:44–46.
14. സുന്ദരം 3:2
15. നസ്രാനായ യേശു 3:6
16. മുടന്തിതനിന്നും സൗഖ്യം പ്രാപിച്ചവൻ 3:6–8
17. പത്രോസ് 3:12
18. ശമുവേൽ 3:22
19. അബ്രഹാം 3:25
20. അകൃത്യങ്ങളിൽനിന്നും തിരിയുന്നവർക്ക് 3:26.

## പാഠം 51 (റോമർ (1–16)

1. സർവ്വലോകത്തിലും പ്രസിദ്ധമായ വിശ്വാസത്തിൻെറ ഉടമകൾ ആര്?
2. ദൈവസന്നിധിയിലെ നീതിമാന്മാർ ആര്?
3. ദൈവനീതി ഇപ്പോൾ എങ്ങനെ വെളിപ്പെടുന്നു?
4. ലോകാവകാശി ആകും എന്ന വാഗ്ദത്തം ആർക്കാണുള്ളത്?
5. ദൈവസ്നേഹം പ്രദർശിപ്പിക്കുന്നത് എങ്ങനെ?
6. സ്നാനം ഏൽക്കുന്നത് എന്തിനാണ്?
7. മനുഷ്യൻ ആചരിക്കുന്ന ഭിന്നാഭിപ്രായമുള്ള രണ്ടു പ്രമാണങ്ങൾ?
8. ആത്മസ്വഭാവം ഉള്ളവൻ ആര്?
9. നമുക്കുവേണ്ടി പക്ഷവാദം ചെയ്യുന്നവർ?

## സൺഡേസ്കൂൾ വാർത്തകൾ

(29–ാം പേജിൽനിന്നും തുടർച്ച)

ഭവനിൽവച്ചും, നിരണം ഭദ്രാസനത്തിലേത് തിരുവല്ലാ ബഥനി അരമനയിൽവച്ചും, കൊല്ലം ഭദ്രാസനത്തിലേത് തഴക്കര ഹൈസ്കൂളിൽവച്ചും, ഇടുക്കി ഭദ്രാസനത്തിലേത് കുങ്കിരിപ്പെട്ടി സെ. തോമസ് പള്ളിയിൽവച്ചും നടത്തുകയുണ്ടായി. ഓണം, പൂജ അവധിക്കാലങ്ങളിൽ കോട്ടയം, കോട്ടയം സെൻട്രൽ, ചെങ്ങന്നൂർ തുടങ്ങിയ ഭദ്രാസനങ്ങളിലേതും നടത്തിക്കഴിഞ്ഞതാണ്.

സ്നേഹാഭിവാദനങ്ങളോടെ
യോശുവ അച്ചൻ
ഡയറക്ടർ ജനറൽ.

10. സന്തതി എന്ന് എഴുതുന്നത് ആരെ?
11. ന്യായപ്രമാണത്തിന്റെ അവസാനഭാഗം ആര്?
12. ബാലിനു മുട്ടുകുത്താഞ്ഞവർ ഏലിയാവ് അല്ലാതെയെത്ര?
13. മനസു പുതുക്കി രൂപാന്തിരപ്പെടുന്നത് എന്തിന്?
14. കല്പനകൾ സംക്ഷേപിച്ചിരിക്കുന്ന പുതിയ കല്പന?
15. ദൈവരാജ്യം എന്താണ്?
16. പൗലോസിന്റെ സുവിശേഷഘോഷണം എവിടംമുതൽ എവിടെവരെ?
17. കെംക്രെയ സഭയിലെ ശുശ്രൂഷക്കാരി?
18. ക്രിസ്തുവിൽ സമ്മതൻ
19. റോമാലേഖനം എഴുതിയ ആൾ.
20. സർവസഭയ്ക്കും അതിഥി സൽക്കാരം ചെയ്യുന്നവൻ.

പാഠം 45–ന്റെ ഉത്തരവും വിജയിയുടെ വിലാസവും ശരിയായി ഉത്തരം അയച്ചുതന്നവരുടെ പേരും ചേർക്കുന്നു.

റോമാലേഖനം ഇപ്രാവശ്യം പഠനത്തിനായി തെരഞ്ഞെടുത്തിരിക്കുന്നു. അടുത്ത രണ്ടു പാഠം കൊണ്ട് പൗലോസിന്റെ ലേഖനം തീരുന്നതാണ്. ഇതുവരെ കാണിച്ച ശുഷ്കാന്തി തുടർന്നും കാണിക്കുമെന്നു വിശ്വസിക്കുന്നു. പ്രാർത്ഥനാപൂർവ്വമായ സഹകരണം പ്രതീക്ഷിക്കുന്നു.

കഴിഞ്ഞ പ്രാവശ്യം സമ്മാനം ലഭിക്കുവാനുള്ളവർ കോട്ടയത്ത് എഴുതി സമ്മാനം കൈവശപ്പെടുത്തുക. മാനേജർ, മലങ്കരസഭ, കോട്ടയം–38 എന്ന വിലാസത്തിൽ എഴുതിയാൽ കൂടുതൽ വിവരം അറിയാം.

മുടക്കംകൂടാതെ മാസികയിൽ പഠനപംക്തി വന്നാൽ വലിയനോമ്പ് ആരംഭിച്ചതിനു ശേഷമേ മാസിക കൈയിൽ ലഭിക്കുകയുള്ളു. നോമ്പ് ഭക്തിയോടുകൂടെ അനുഷ്ഠിക്കുക. നേരത്തെ ഓർപ്പിച്ചതുപോലെ ഭക്ഷണം, സംസാരം, പ്രവൃത്തിയും ചിന്തയും ഒരുപോലെ നോമ്പാചരിക്കണം. എല്ലാവരും എല്ലായിടത്തും രോഗശാന്തി ശുശ്രൂഷകൾ നടത്തുന്നു. ഓർത്തഡോക്സ് സഭയും അതിനുള്ള പരിശ്രമത്തിലാണ്. വലിയ നോമ്പിലെ പ്രാർത്ഥനകളും മറ്റും ശ്രവിച്ചാൽ ഏററവും വലിയ രോഗശാന്തിശുശ്രൂഷ വലിയനോമ്പുകാലത്താണ് നടക്കുന്നതെന്നു കാണാം. എന്നാൽ പൈതൃകമായതിനെ തള്ളി പൈശാചികമായതിന്റെ പിന്നാലെയുള്ള ഇന്നത്തെ പരക്കംപാച്ചിൽ സകലവും നശിപ്പിക്കും.

കൂടുതൽ പ്രാർത്ഥിക്കാം. രോഗശാന്തിശുശ്രൂഷ അനുഗ്രഹകരമായിത്തീരുവാൻ ശാരീരികവും മാനസികവും ആത്മീകവുമായ ശാന്തിക്കായി പ്രാർത്ഥിക്കാം. നോമ്പനുഷ്ഠിക്കാം.

പാഠം 51–ന്റെ ഉത്തരം അടുത്ത മാസം 20–നു മുൻപ് Bible Padanam, Lesson 51 c/o Fr. M. C. Cherian, Orthodox Student Centre, Trivandrum-695001 എന്ന വിലാസത്തിലയയ്ക്കുക.

## പാഠം 45 അപ്പ. പ്ര: (1–3)

ശരിയായ ഉത്തരം അയച്ചുതന്നവർ

1. കോശിമത്തായി, നന്ദിനി
2. ഏലിയാമ്മ മാത്യു, എടപ്പള്ളി
3. ലില്ലി മത്യു, കനകപ്പലം
4. K. M. തോമസ്, മദ്രാസ്
5. സൂസൻ സഖറിയാ, തുമ്പമൺ
6. പ്രീതി മറിയം വറുഗീസ്, നിരണം (W)
7. പൊന്നമ്മ തോമസ്, അഹമ്മദബാദ്
8. ജയാകോശി, അഹമ്മദ്ബാദ്
9. K. M. ചെറിയാൻ, സാഗർ
10. മോളി മാത്യു, നാരങ്ങാനം
11. മേരി ചാക്കോ, കൊററനാട്
12. ചിന്നമ്മ ജോൺ, ഉളനാട്
13. മിനി ജോസഫ്, കുഴിമററം.
14. എം. സി. ജോർജ്, അന്ധേരി
15. തങ്കമ്മ ഈപ്പൻ, നിരണം
16. V. P. ജോർജ്, (N) പറവൂർ.
17. കുഞ്ഞമ്മ എബ്രഹാം, മീനങ്ങാടി
18. M. V. വറുഗീസ്, ആഞ്ഞമൂഴി
19. അനി കെ. ജോർജ്, ആർത്താററ്
20. തങ്കമ്മ ജോർജ്, ഗോറിഗോൺ
21. അച്ചാമ്മ വറുഗീസ്, മുണ്ടുകോട്ടയ്ക്കൽ
22. P. K. കോശി, കോട്ടൂർ
23. V. I. വിത്സൺ, പന്തളം
24. Achamma Peter, നെടുമാവ്
25. ഓമന ചാക്കോ, മറിയത്തുരുത്ത്
26. അക്കാമ്മ മാത്യു, ഹരിപ്പാട്
27. പ്രവീൺജോർജ്, പെങ്ങാമുക്ക്
28. അനു എത്സാ മാമ്മൻ, വട്ടിയൂർകാവ്
29. റീനാ ശമുവേൽ, ചെങ്ങമനാട്
30. മറിയാമ്മ അലക്സ്, കവിയൂർ
31. മേരി ജോർജ്, (N) പറവൂർ
32. ഏലിയാമ്മ പൗലോസ്, ചെല്ലങ്കോട്
33. പി. സി. ചെറിയാൻ, കോയിപ്രം
34. മോനച്ചൻ ബേബി, വള്ളിക്കുന്നം
35. ബിജു മാത്യു, പുത്തൻകാവ്
36. മേരിക്കുട്ടി ബേബി, കടലമാട്
37. C. I. ഉണ്ണുണ്ണി, പടനിലം
38. മറിയാമ്മ ചാക്കോ, ആൻഡമാൻസ്
39. ജിനിൻ പൗലോസ്, കാക്കവയൽ
40. മിനി വറുഗീസ്, വള്ളംകുളം
41. സാറാമ്മ തോമസ്, മലാട്
42. സുജ ജോർജ്, നാരങ്ങാനം
43. ലീനാ ചെറിയാൻ, വളഞ്ഞവട്ടം
44. ഡെയ്സി മാത്യു, കോന്നി
45. ജിജി കോശി, കിരന്തൂർ
46. പി. എം. ചാക്കോ, കിടങ്ങന്നൂർ
47. ജോസു, പുലിക്കോട്ടിൽ, കൊരട്ടി.
48. മറിയാമ്മ തോമസ്, ഇലവുംതിട്ട
49. സണ്ണി ജോസ്, മാലക്കര
50. ബിസ്തിമോൻ തമ്പി, പഴഞ്ഞി

# വാർത്തകളും കുറിപ്പുകളും

## ലോകവാർത്തകൾ

### ലോകമത പാർലമെൻററ്

1993-ലെ ലോകമതപാർലമെൻറ് ആഗസ്ററ് 28 മുതൽ സെപ്ററംബർ 4 വരെ അമേരിക്കയിലെ ചിക്കാഗോയിൽ നടന്നു. ക്രൈസ്തവ, ബുദ്ധ, ജൈന, കൺഫ്യൂഷൻ, യഹൂദ, മുസ്ലീം, സിക്ക് സൊറോ ആസ്ട്രിയൻ മതങ്ങളിൽനിന്നായി എണ്ണായിരത്തിലധികം പ്രതിനിധികൾ പങ്കെടുത്തു. മൂന്ന് ദിവസത്തെ തുടർച്ചയായ ചർച്ചയ്ക്കുശേഷം ''ഒരു ലോകനീതി പ്രഖ്യാപന''ത്തിൽ (A Declaration of A Global Ethics) മതനേതാക്കന്മാർ ഒപ്പുവച്ചു. ഈ പ്രഖ്യാപനം സമാധാനത്തിനും, സഹനത്തിനും തുല്യഅവകാശത്തിനും, അന്യോന്യമുള്ള മനസ്സിലാക്കലിനുംവേണ്ടി പ്രവർത്തിക്കാൻ മതനേതാക്കളെ ആഹ്വാനം ചെയ്യുന്നു. ലോകത്തെങ്ങുമുള്ള പല മതങ്ങൾ തമ്മിലുള്ള സംഭാഷണത്തിലെ ഒരു പുതിയ തലത്തിലുള്ള തുടക്കമാണ് ഈ ചരിത്രം കുറിച്ച സമ്മേളനം എന്ന് ലോകമത പാർലമെൻറിൻെറ കൗൺസിൽ ചെയർപേഴ്സൺ ഡോ. ഡേവിഡ് റാമെജ് (Dr. David Ramage) പറഞ്ഞു.

### ലോകയുവജന സമ്മേളനം

എട്ടാമത് ലോകയുവജനദിന സമ്മേളനം ആഗസ്ററ് 12 മുതൽ 15 വരെ അമേരിക്കയിലുള്ള കൊളോറാഡോ (Colorado) യിലെ ഡെൻവർ (Denvor)എന്ന സ്ഥലത്ത് നടന്നു. അഞ്ച്ലക്ഷത്തിലധികം യുവജനങ്ങൾ പങ്കെടുത്തു.

### ഫെയ്ത്ത് ആൻഡ് ഓർഡർ

അഖിലലോക സഭാകൗൺസിലിൻെറ ഉപവിഭാഗമായ ഫെയ്ത്ത് ആൻഡ് ഓർഡറിൻെറ അഞ്ചാമത് ലോകസമ്മേളനം 1993ആഗസററ് 4-ാം തീയതി മുതൽ സ്പെയിനിലെ സാൻറിയാഗോ ഡി കോമ്പസ്ററെല്ലായിൽ നടന്നു. പത്ത്ദിവസം നീണ്ടുനിന്ന പരിപാടി മോഡറേറർ മേരി ടാണർ ഉദ്ഘാടനം ചെയ്തു. ''വിശ്വാസത്തിലും, ജീവിതത്തിലും സാക്ഷ്യത്തിലും കൂട്ടായ്മയിലേക്ക്'' എന്നുള്ളതായിരുന്നു ചിന്താവിഷയം. സമ്മേളനത്തിൽ 200 ഔദ്യോഗിക പ്രതിനിധികൾ പങ്കെടുത്തു.

### ഓൾ ഇന്ത്യ കൺസൾട്ടേഷൻ

സഭകളുടെ ദേശീയ കൗൺസിൽ സംഘടിപ്പിച്ച ഓൾ ഇൻഡ്യ കൺസൾട്ടേഷൻ ഓൺ നാഷണൽ ഇഷ്യൂസ് 1993 സെപ്ററംബർ 7 മുതൽ 9 വരെ തിരുവനന്തപുരം ആനിമേഷൻ സെൻററിൽ നടന്നു. മതത്തെ രാഷ്ട്രീയത്തിൽനിന്ന് വേർപെടുത്തുവാനുള്ള, ഭരണഘടനയുടെ 80-ാം ഭേദഗതി ബില്ലിനെക്കുറിച്ചു സമ്മേളനം ചർച്ചചെയ്തു. യോഗം പുറപ്പെടുവിച്ച പ്രസ്താവനയിൽ ബില്ല് പാസ്സായാൽ ഉണ്ടാകാവുന്ന പ്രത്യാഘാതങ്ങളെക്കുറിച്ച് പ്രതിപാദിക്കുന്നുണ്ട്. മതത്തെയും വർഗ്ഗീയതയെയും തമ്മിൽ വേർപിരിക്കേണ്ട ആവശ്യകതയെ ഊന്നിപ്പറഞ്ഞ സമ്മേളനം രാഷ്ട്രീയ പാർട്ടികളുടെ മതദുരുപയോഗം തടയാൻ, ഇപ്പോഴുള്ള ജനപ്രാതിനിദ്ധ്യ നിയമം (The Representation of the People Act) ഭേദഗതി ചെയ്യണമെന്ന് കേന്ദ്രഗൺമെൻറിനോടാവശ്യപ്പെട്ടു.

### പൗരോഹിത്യ സുവർണ്ണജൂബിലി

മലങ്കര മല്പാൻ എൻ. കെ. കോരുത് അച്ചൻെറ പൗരോഹിത്യ സുവർണ്ണജൂബിലിയും മലങ്കര മല്പാൻ സ്ഥാനലബ്ധിയുടെ അനുമോദനവും 1993 ഡിസംബർ 22-ന് വൈദികസെമിനാരി ഓഡിറേറാറിയത്തിൽ നടന്നു. ഫീലിപ്പോസ് മാർ തെയോഫിലോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ കൂടിയ യോഗത്തിൽ സെമിനാരി വൈസ് പ്രിൻസിപ്പാൾ ഫാ. ടി. ജെ. ജോഷ്വാ സ്വാഗതം ആശംസിച്ചു. ഫാ. ഡോ. ജേക്കബ് കുര്യൻ, ഫാ. ഗീവറുഗീസ് പണിക്കർ, ഡീക്കൻ വി. എം. എബ്രഹാം എന്നിവർ ആശംസകൾ നേർന്ന് സംസാരിച്ചു. ഡീക്കൻ ജോസ് ചെമ്മൺ കവിത അവതരിപ്പിച്ചു. ഫാ. കെ. ജെ. ഗബ്രിയേൽ നന്ദി പ്രകാശിപ്പിച്ചു.

### മർത്തമറിയംസമാജം കേന്ദ്രക്കമ്മററിയുടെ നിവേദനങ്ങൾ

4-12-1993-ൽ കഞ്ഞിക്കുഴി കേന്ദ്ര ആഫീസിൽ അഭിവന്ദ്യ സഖറിയാ മാർ അന്തോനിയോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ കൂടിയ കേന്ദ്രക്കമ്മററിയിൽ പാസ്സാക്കിയ തീരുമാനങ്ങൾ.

(1) മർത്തമറിയം സമാജത്തിൻെറ കേന്ദ്ര ആഫീസ് കൂടുതൽ സൗകര്യാർത്ഥം എം. ഡി. സിമ്മനാരി കോമ്പൗണ്ടിലേക്ക് മാറേറണ്ടത് അത്യാവശ്യമാകയാൽ അതിനുവേണ്ട സൗകര്യങ്ങൾ ക്രമപ്പെടുത്തി തരുമാറാകണമെന്ന് സഭാനേതൃത്വത്തോട് അഭ്യർത്ഥിക്കുന്നു.

---

51. റെനി സൂസൻ പോൾ, ചെറുകോൽ
52. മറിയമ്മ ജോഷ്വാ, മൈലപ്ര
53. ലീലാമ്മ ജേക്കബ്, പുന്നവേലി
54. മാത്യു ജേക്കബ്, ബസ്തർ
55. ബേബി മോനച്ചൻ, ഏവൂർ
56. ഷാബു വറുഗീസ്, മൈലപ്ര
57. ഏലിയാമ്മ എബ്രഹാം, കളമശ്ശേരി
58. ശോശാമ്മ തോമസ്, കിടങ്ങന്നൂർ
59. സാറാമ്മ ചെറിയാൻ, മലാട്
60. ജോഷി ജോൺ, മണപ്പള്ളി
61. ഡോ. ഏലിയാമ്മ ഐസക്, പുത്തൂർ. ★

(2) പിതൃസ്വത്തിൽ പെൺമക്കൾക്ക് തുല്യ അവകാശം നൽകുന്ന സുപ്രീംകോടതി വിധിയെ ദുർബലമാക്കാൻ ചില കേന്ദ്രങ്ങൾ ശ്രമിക്കുന്നത് ഈ യോഗം ഉൽക്കണ്ഠാപൂർവ്വം വീക്ഷിക്കുകയും സ്ത്രീകളുടെ നീതിപൂർവ്വകമായ സമത്വത്തെ നിലനിർത്തുന്നതിന് അനുകൂലമായ നിലപാട് സ്വീകരിക്കണമെന്ന് മലങ്കര ഓർത്തഡോക്സ് സഭാനേതൃത്വത്തോട് അഭ്യർത്ഥിക്കുകയും ചെയ്യുന്നു.

(3) ഇടവക–ഭദ്രാസന–കേന്ദ്രഭരണ തലങ്ങളിൽ സ്ത്രീകൾക്ക് അർഹമായ പ്രാതിനിദ്ധ്യം നൽകണമെന്ന മുൻ നിലപാട് ഈ യോഗം ആവർത്തിക്കുകയും അതിന് അനുകൂലമായ ക്രമീകരണങ്ങൾ ചെയ്യണമെന്ന് സഭാനേതൃത്വത്തോട് അഭ്യർത്ഥിക്കുകയും ചെയ്യുന്നു.

## ഭക്തിഗാന കാസററ് മത്സരം

റേഡിയോ കാസററുകളിലൂടെ 1992–93 വർഷങ്ങളിൽ പ്രകാശിതമായ മലയാള ക്രിസ്തീയ ഭക്തിഗാനങ്ങൾക്കായി കെ. സി. ബി. സി. മാധ്യമകമ്മീഷൻ ഒരു മത്സരം സംഘടിപ്പിക്കുന്നു. രചന, സംഗീതം, ആലാപനം എന്നിവയ്ക്ക് മൂന്നു സമ്മാനങ്ങൾ വീതം. ഒന്നാം സമ്മാനം 500 രൂപയും, രണ്ടാം സമ്മാനം 300 രൂപയും, മൂന്നാം സമ്മാനം 200 രൂപയുമായിരിക്കും. ഇവയ്ക്കു പുറമേ കെ. സി. ബി. സി. ഫലകവും നല്കും. വിശദവിവരങ്ങൾക്കും നിബന്ധനകൾക്കും സെക്രട്ടറി, മീഡിയാ ഓഫീസ്, പി. ഒ. സി., പാലാരിവട്ടം, കൊച്ചി – 682 025 എന്ന വിലാസത്തിൽ ബന്ധപ്പെടുക.

## അപേക്ഷ ക്ഷണിക്കുന്നു

ഡൽഹി ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ ആരംഭിച്ചിട്ടുള്ള ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് എൻഡോവ്മെൻറ് ഫണ്ടിന്റെ പലിശയിൽനിന്ന് വിദ്യാഭ്യാസം (ഡിഗ്രി, ടെക്നിക്കൽ കോഴ്സുകൾ), ചികിത്സ, സ്വയം പര്യാപ്തതയ്ക്കായി തൊഴിൽ മുതലായവയ്ക്ക് അപേക്ഷ ക്ഷണിച്ചിരിക്കുന്നു. അപേക്ഷാഫോറത്തിന് Diocesan Secretary, The Delhi Orthodox Centre, 2, Institutional Area, Tughlakabad, New Delhi 110062 എന്ന വിലാസത്തിൽ എഴുതുക.

## ജൂബിലി ഉൽഘാടനം

പാച്ചിറ താബോർ സെ. മേരീസ് ഓർത്തഡോക്സ് പള്ളിയുടെ ഒരു വർഷം നീണ്ടുനിൽക്കുന്ന കനകജൂബിലി ആഘോഷങ്ങളുടെ ഉദ്ഘാടനം പ. കാതോലിക്കാബാവായുടെ അദ്ധ്യക്ഷതയിൽ ജനുവരി 14–ന് കൂടിയ സമ്മേളനത്തിൽവച്ച് സംസ്ഥാന ധനകാര്യമന്ത്രി ശ്രീ. ഉമ്മൻചാണ്ടി നിർവ്വഹിച്ചു. ക്രൈംബ്രാഞ്ച് എസ്. പി. ടോമിൻ ജെ. തച്ചങ്കരി, മാത്യു തകരത്തിൽ എന്നിവർ പ്രസംഗിച്ചു. വികാരി ഫാ. ജോൺ ശങ്കരത്തിൽ സ്വാഗതവും ഭദ്രാസന സെക്രട്ടറി ഫാ. എം. സി. ജോർജ് കൃതജ്ഞതയും പറഞ്ഞു. ജൂബിലി മന്ദിരത്തിന് കതോലിക്കാബാവാ ശിലാസ്ഥാപനം നടത്തി.

## ശതാബ്ദിയാഘോഷം സമാപിച്ചു

വാഴമുട്ടം മാർ ബഹനാൻ ഓർത്തഡോക്സ് വലിയ പള്ളിയുടെ ഒരുവർഷം നീണ്ടുനിന്ന ശതാബ്ദിയാഘോഷം 1993 ഡിസംബർ 19 മുതൽ 28 വരെ വിവിധ പരിപാടികളോടുകൂടി സമാപിച്ചു. കൺവൻഷൻ, വനിതാസമ്മേളനം, യുവജനസമ്മേളനം, ശിശുസമ്മേളനം, സർവ്വമതസമ്മേളനം, കലാസാംസ്കാരിക സമ്മേളനങ്ങൾ, എന്നിവ നടത്തപ്പെട്ടു. 27–12–'93–ൽ പരിശുദ്ധ കാതോലിക്കാബാവയുടെ അദ്ധ്യക്ഷതയിൽ, ശതാബ്ദി സ്മാരക ഓഡിറേറാറിയത്തിൽ കൂടിയ പൊതുസമ്മേളനം മന്ത്രി ഉമ്മൻചാണ്ടി ഉത്ഘാടനം ചെയ്തു.

ശതാബ്ദിസ്മരണികയുടെ പ്രകാശനം പരിശുദ്ധ ബാവാതിരുമേനി വന്ദ്യ തെയോഫോറസ് റമ്പാന് ആദ്യകോപ്പി നൽകിക്കൊണ്ട് നിർവ്വഹിച്ചു. ഈ ഇടവകാംഗങ്ങളായ പാലപ്പാമണ്ണിൽ ഇടുക്കിള പീററും, ജോർജ് മാത്യുവും സ്പോൺസർ ചെയ്ത ശതാബ്ദി സ്മാരക ഭവനങ്ങളുടെ താക്കോൽദാനകർമ്മം ഇടവക മെത്രാപ്പോലീത്താ ഫിലിപ്പോസ് മാർ യൗസേബിയോസ് നിർവ്വഹിച്ചു. തെയോഫോറസ് റമ്പാൻ, കേരള യൂണിവേഴ്സിററി സിൻഡിക്കേററ് മെമ്പർ ഫാ. കെ. ഏ. ഏബ്രഹാം ഫാ. എം. ററി. ജോസഫ് കോറെപ്പിസ്കോപ്പാ,

## SYRIAC INTENSIVE COURSE
## (April 5 - May2, 1994)

1994 ഏപ്രിൽമാസം 5–ാം തീയതി ചൊവ്വാഴ്ച മുതൽ ഒരു സുറിയാനി ഇൻറൻസീവ് കോഴ്സ്, കോട്ടയത്ത് സെൻറ് എഫ്രേം എക്യുമിനിക്കൽ റിസേർച്ച് ഇൻസ്ററിററ്യൂട്ടിൽ (Seeri) വച്ച് നടത്തുന്നതാണ്. 7 ആഴ്ചക്കാലമുള്ള ഈ പഠനപദ്ധതിവഴി സുറിയാനി ഭാഷ വായിക്കാനും മനസിലാക്കാനും, തർജ്ജമ ചെയ്യാനും സാധിക്കും. സുറിയാനിക്കാരുടെ ആദ്ധ്യാത്മിക പാരമ്പര്യത്തിലെ പ്രധാനപ്പെട്ട പാഠങ്ങളും ആശയങ്ങളും പരിചയപ്പെടുത്തുക ഈ കോഴ്സിന്റെ ഒരു പ്രത്യേകതയായിരിക്കും. കോഴ്സ് പൂർത്തിയാക്കുന്നയർക്ക് സർട്ടിഫിക്കററുകളും നൽകുന്നതാണ്. ആവശ്യമെങ്കിൽ താമസസൗകര്യം ക്രമീകരിച്ചുകൊടുക്കുന്നതായിരിക്കും. താല്പര്യമുള്ളവർ വിശദവിവരങ്ങൾക്കായി എഴുതുക.

Director, Seeri, Bakerhill,
Kottayam-686001. Phone: 564333

തുമ്പമൺ ഭദ്രാസന സെക്രട്ടറി ഫാ. തോമസ് ജോൺസൺ, റവ. സി. ഡാനിയേൽ എന്നിവർ ആശംസകൾ അർപ്പിച്ചു. ഇടവകവികാരി ഫാ. പീററർ തോമസ് സ്വാഗതവും, ജനറൽ കൺവീനർ ററി. എം. ഫിലിപ്പ് കൃതജ്ഞതയും പറഞ്ഞു.

## വിദ്യാഭ്യാസ മാർഗ്ഗനിർദ്ദേശ ക്യാമ്പ്

പത്താം സ്ററാൻഡാർഡിലേക്ക് പ്രവേശിക്കുന്ന സമർത്ഥരായ വിദ്യാർത്ഥിനീ വിദ്യാർത്ഥികൾക്കു വേണ്ടി നടത്തുന്ന വിദ്യാഭ്യാസ മാർഗ്ഗനിർദ്ദേശക്യാമ്പ് 1994 ഏപ്രിൽ 10 മുതൽ 17 വരെ കോട്ടയത്ത് പഴയസെമ്മിനാരിയിലെ സോഫിയാ സെൻററിൽ നടക്കും. എസ്. എസ്. എൽ. സി. പരീക്ഷയിൽ ഉയർന്ന മാർക്ക് നേടാനും തുടർന്നുള്ള പൊതുമത്സര പരീക്ഷകളിൽ ഉന്നതവിജയം കരസ്ഥമാക്കാനും വിദ്യാർത്ഥികളെ ഒരുക്കുന്ന സമഗ്ര പരിശീലന പദ്ധതിയാണിത്.

ക്യാമ്പിൽ പങ്കെടുക്കുന്നവർ താമസം, ഭക്ഷണം, നോട്ടുബുക്ക്, ഗ്രൂപ്പ്ഫോട്ടോ തുടങ്ങിയ ചിലവുകൾക്കായി 400 രൂപാ വീതം നൽകണം. സാമ്പത്തിക പ്രയാസമുള്ളവർക്ക് ഇടവകവികാരിയുടെയും സ്ക്കൂൾ ഹെഡ്മാസ്ററുടെയും സാക്ഷ്യപത്രങ്ങൾ പരിഗണിച്ച് പരമാവധി സൗജന്യം അനുവദിക്കും. തെരഞ്ഞെടുക്കപ്പെട്ട 50 വിദ്യാർത്ഥികൾക്ക് ക്യാമ്പിൽ പ്രവേശനം ലഭിക്കും.

ഓണം—ക്രിസ്തുമസ് പരീക്ഷകളിൽ 65 % മാർക്ക് നേടിയ ഒമ്പതാം സ്ററാൻഡേർഡ് വിദ്യാർത്ഥികൾക്ക് പ്രവേശനത്തിന്നായി അപേക്ഷിക്കാം. അപേക്ഷാഫാറത്തിനും വിശദവിവരങ്ങൾക്കും മറുപടിക്കുള്ള തപാൽസ്ററാമ്പ് സഹിതം ജനറൽസെക്രട്ടറി, സ്ററുഡൻറ് സെൻറർ, പി. ബി. 610, കോട്ടയം 686001 എന്ന വിലാസത്തിൽ എഴുതണം.

പൂരിപ്പിച്ച അപേക്ഷകൾ 1994 മാർച്ച് 5–ാം തീയതിക്കുമുമ്പ് പ്രസ്ഥാനംഓഫീസിൽ എത്തിക്കണം.

## ലണ്ടൻ ഇടവകയ്ക്ക് പാഴ്സനേജ്

ലണ്ടൻ സെ. ഗ്രീഗോറിയോസ് ഓർത്തഡോക്സ് ഇടവകയ്ക്ക് സ്വന്തമായി ഒരു പാഴ്സനേജ് ലഭ്യമായിരിക്കുന്നു. ഇൽഫോർഡിലെ ന്യൂബറി റോഡിലാണ് പുതിയ പാഴ്സനേജ് സ്ഥിതിചെയ്യുന്നത്. 37 ലക്ഷം രൂപാ കൊടുത്തു വാങ്ങിയ പാഴ്സനേജിൽ ആധുനികമായ എല്ലാ താമസസൗകര്യങ്ങളും ഉണ്ട്. യൂറോപ്പിൽ ഓർത്തഡോക്സ് സഭയ്ക്ക് സ്വന്തമായി ലഭ്യമായിട്ടുള്ള ആദ്യത്തെ പാഴ്സനേജാണിത്. ഇടവകവികാരി ഫാ. തോമസ് യോഹന്നാൻ ഇലവുക്കാട്ട് അവിടെ താമസിക്കുന്നു.

Address

44 Newbury Road,
Ilford. Essex, U. K. 1 G 27 H D,
Tel–081–5993836

## ബൈബിൾ റീഡിംഗ് മാർച്ച്

| | |
|---|---|
| 1. ദാനിയേൽ 9:1–19 | 18. സുഭാഷിതങ്ങൾ 31:10–31 |
| 2. ലൂക്കോസ് 1:46–55 | |
| 3. ,, 1:67–79 | 19. ഏശയാ 1:10–20 |
| 4. ജോൺ 17:1–26 | 20. ,, 6:1–8 |
| 5. അപ്പോ.പ്ര:4:23–31 | 21. ,, 40:1–11 |
| 6. മത്തായി 15:21–28 | 22. ,, 40:25–31 |
| 7. അ. പ്ര. 12;1–6 | 23. ,, 41:8–16 |
| 8. യാക്കോബ് 5:13–18 | 24. ,, 42:1–7 |
| 9. മത്തായി 9:1–8 | 25. ,, 43:1–5, 10–13 |
| 10. മർക്കോസ് 10:13–16 | |
| 11. ഉല്പത്തി 28:10–22 | 26. ,, 49:5–11 |
| 12. ഇയ്യോബ് 42:1–10 | 27. ,, 55:1–7 |
| 13. സുഭാഷിതങ്ങൾ 1:1–9 | 28. മർക്കോസ് 11:11–19 |
| 14. ,, 3:1–10 | 29. മത്തായി 21:33–44 |
| 15. ,, 6:6–11 | 30. ,, 26:6–16 |
| 16. ,, 14:14–1 | ഏശയാ 53:4–10 |
| 17. ,, 23:29–3 | 31. ലൂക്കോസ് 22:14–23 |
| | ജോൺ 13:1–17. |

## മോട്ടോർസൈക്കിൾ നൽകി

മെഴുവേലി ഹോളി ഇന്നസൻറ് ഓർത്തഡോക്സ് ഇടവക വികാരി വെരി റവ. മിഖായേൽ ഗബ്രിയേൽ കോർ എപ്പിസ്കോപ്പായുടെ മോട്ടോർ സൈക്കിൾ പള്ളി അങ്കണത്തിൽനിന്നും മോഷണം പോയതിനെ തുടർന്ന് ഇടവകാംഗങ്ങൾ 42500 രൂ. വിലയുള്ള ഒരു പുതിയ മോട്ടോർ സൈക്കിൾ വാങ്ങി നൽകിയിരിക്കുന്നു. അഭിവന്ദ്യ കുറിയാക്കോസ് മാർ ക്ലീമ്മീസ് മെത്രാപ്പോലീത്തായാണ് പള്ളിപെരുനാൾ ദിവസം ഇത് ആശീർവദിച്ച് ബ. കോർ എപ്പിസ്ക്കോപ്പായെ ഏല്പിച്ചത്. ഇടവക കമ്മററി അംഗങ്ങളും, ഇടവകയിൽ നിന്നുള്ള സഭാമാനേജിംഗ് കമ്മററി മെമ്പർ പി. പി. മാത്യുവും സന്നിഹിതരായിരുന്നു.

## ധ്യാനപംക്തി

(6–ാം പേജിൽനിന്നും തുടർച്ച)

ന്തിക്കാം. തലയുടെ ആജ്ഞ അനുസരിക്കാത്ത അവയവം. ഓട്ടക്കളത്തിൽ ഓടുന്നവർ എല്ലാവരും ഓടുന്നു. എങ്കിലും ഒരുവനെ വിരുത് പ്രാപിക്കുന്നുള്ളു. നിങ്ങളും പ്രാപിപ്പാൻ തക്കവണ്ണം ഓടുവിൻ (1 കോരി. 9:24). ലോകപരമായ നേട്ടങ്ങൾക്കുവേണ്ടിയുള്ള ഓട്ടത്തിൽ ഉണർവും, ഉത്സാഹവും, പോരാട്ടവും കാണുന്നു. ആത്മികവളർച്ചയിൽ മാത്രം തളർച്ചയോ?. ഞാൻ നല്ല പോർ പൊരുതു ഓട്ടം തികച്ചു (2 തീമോ: 4:7). നിരന്തരം തിന്മയോട് പോരാടി മുന്നേറി ഓട്ടം തികയ്ക്കണം. ആത്മിക തളർവാതം ബാധിച്ച ക്രിസ്ത്യാനിക്ക് പോർ പൊരുതുവാനോ, ഓട്ടംതികയ്ക്കുവാനോ സാദ്ധ്യമല്ല. മുറുകെ പററുന്ന പാപവും, പാപഭാരവും വിട്ട് ഓടണം. (എബ്രാ: 12–1). പാപജീവിതത്തിൽ നാം തളർന്ന് കിടക്കരുത്. തിന്മയ്ക്ക് തളർച്ച. നന്മയ്ക്ക് ഉണർവ്.

### കിടക്ക എടുത്ത് നടക്കുക

ഈ പക്ഷവാതരോഗിയെ ഭൂമിയോട് ബന്ധിച്ചിട്ടിരുന്ന കണ്ണിയാണ് കിടക്ക. ലോകപരമായ ആശ്വാസത്തിന്റെ പ്രതീകമാണ് കിടക്ക. ജഡമോഹം, കൺമോഹം, ജീവനത്തിന്റെ പ്രതാപം ഇവയെല്ലാം ബലഹീനനായ മനുഷ്യനെ ഭൂമിയോട് ബന്ധിച്ചിടുന്നു. ഇവയെല്ലാം ദൈവംതരുന്ന ആശ്വാസത്തിനും, സന്തോഷത്തിനും എതിരാകാം. ദൈവപുത്രൻ പക്ഷവാതരോഗിക്ക് പരിപൂർണ്ണമായ പാപമോചനം കൊടുക്കുന്നു. ലോകത്താലുള്ള കളങ്കം കഴുകിക്കളഞ്ഞ് പാപമോചനം പ്രാപിച്ച മനുഷ്യൻ. അവനെ കീഴ്പ്പെടുത്തിയിരുന്ന, അവൻ ആശ്വാസം കണ്ടെത്തിയിരുന്ന, ആശ്രയിച്ചിരുന്ന കിടക്ക എടുത്ത് നടക്കുന്നു. ആത്മിക നട്ടെല്ല്, ധർമ്മധീരത, പാപമോചനത്തിൽക്കൂടി നേടിയെടുക്കാം. ലജ്ജയില്ലാത്ത മുഖഭാവത്തോടുകൂടി ധൈര്യമായി ദൈവത്തെ അഭിമുഖീകരിക്കാൻ പാപമോചനം പ്രാപിച്ച പാപിക്ക് സാദ്ധ്യമാണ്. നമ്മെ കീഴ്പ്പെടുത്തിയിരുന്നവയുടെ മേലുള്ള വിജയം ഈ നോമ്പിൽ നേടിയെടുക്കണം.

## നോമ്പിന്റെ നാലാം ഞായറാഴ്ച

## മാർച്ച് 6.

(ക്നാനൊയ്ത്തോ) മത്താ: 15:12–31

യേശുതമ്പുരാന്റെ രക്ഷണ്യപ്രവർത്തന മാദ്ധ്യമം യിസ്രായേൽ ജാതിയാണെന്നുള്ള സൂചന ഈ വേദഭാഗത്തും പന്ത്രണ്ട് ശിഷ്യന്മാരെ അയയ്ക്കുമ്പോൾ ആജ്ഞാപിച്ച വസ്തുതകളിലും വ്യക്തമാക്കുന്നു (മത്താ. 10:5–6). ഇസ്രായേൽ കുലത്തിൽ ഉൾപ്പെടാത്ത ഒരു കനാന്യസ്ത്രീ നമ്മുടെ കർത്താവിന്റെ തിരുസന്നിധിയിൽ നിന്നും അനുഗ്രഹങ്ങൾ പിടിച്ചുപററുന്ന സംഭവമാണ് ഇവിടെ കാണുന്ന പ്രധാന വിഷയം.

### നിർവികാരനും കരുണയില്ലാത്തവനുമായ ദൈവമല്ല യേശുക്രിസ്തു

സ്നേഹത്തിന്റെയും, വാത്സല്യത്തിന്റെയും, സഹാനുഭൂതിയുടേയും വററാത്ത ഉറവിടമാണ് ക്രിസ്തുനാഥൻ: മാതാവിന്റെ മകളോടുള്ള കരുതലും, വാത്സല്യവും മനസ്സിലാക്കാം. ദൈവം അരുൾചെയ്ത വാക്കുകൾ ശ്രദ്ധിക്കുക ''പെററ തള്ള കുഞ്ഞിനെ മറന്നാലും ഞാൻ നിങ്ങളെ മറക്കുകയില്ല''. (യെശ: 49:15). എന്റെ അടുക്കൽ വരുന്നവനെ ഞാൻ ഒരുനാളും തള്ളിക്കളകയില്ല (യോഹ: 6.37). ആരെയും, ഒരു ജാതിയെയും തള്ളിക്കളയാത്തവൻ. വിശ്വാസത്തോടെ സമീപിക്കുന്നവർക്ക് ആശ്വാസകേന്ദ്രം.

### കഷ്ടതയുടെ നടുവിൽ നിലവിളി.

''അവർ തങ്ങളുടെ കഷ്ടതയിൽ യഹോവയോട് നിലവിളിച്ചു. അവൻ അവരെ അവരുടെ ഞെരുക്കങ്ങളിൽനിന്ന് വിടുവിച്ചു.'' (സങ്കീ. 107, 28). ദൈവത്തെ സമീപിച്ച പുറജാതി സ്ത്രീക്ക് അനുഭവമായ സത്യം. ''വിശ്വാസത്യാഗിനിയായ യിസ്രായേലേ മടങ്ങിവരിക, ഞാൻ നിങ്ങളോട് കോപം കാണിക്കയില്ല. ഞാൻ കരുണയുള്ളവൻ''. (യിരെ. 3:12). ''എങ്കലേക്ക് തിരിവീൻ- എന്നാൽ ഞാൻ നിങ്ങളുടെ അടുക്കലേക്ക് തിരിയും'' (സെഖ: 1:3). കഷ്ടതയുടെ നടുവിൽ ഈ സ്ത്രീയിൽ കാണുന്ന സ്വഭാവശ്രേഷ്ഠത എത്ര മഹത്തരമായത്:– പ്രതിബന്ധങ്ങളിൽ തളർന്നുപോകാത്ത മനസ്സ്, ദൈവത്തിൽ അടിയുറച്ച വിശ്വാസം, എന്നെ അനുഗ്രഹിച്ചല്ലാതെ വിടുകയില്ല എന്ന നിർബന്ധബുദ്ധി, പ്രതികൂല സാഹചര്യങ്ങളെയും അനുകൂലമാക്കിത്തീർത്ത ആത്മാർത്ഥമായ സമീപനരീതി. ദൈവഹൃദയത്തെ സ്പർശിച്ച വാക്കുകൾ, ഉത്തരം ലഭിച്ച യാചന.

### നിന്റെ ഇഷ്ടംപോലെ നിനക്ക് ഭവിക്കട്ടെ

മകൾ സൗഖ്യം പ്രാപിച്ചത് ആ സ്ത്രീ കണ്ണുകൊണ്ട് കാണാതെതന്നെ, യേശുക്രിസ്തുവിന്റെ വാക്കുകൾ വിശ്വസിച്ച് ഭവനത്തിലേക്ക് പോയി. വിശ്വാസം ശക്തിയും, ആശ്വാസവും തരുന്നു. നിരാശയുടെ കരിനിഴലും, അഭിമാനക്ഷതത്തിന്റെ നടുവിലും വിശ്വാസത്തിൽ ഉറച്ചുനിന്ന സ്ത്രീ: വിശ്വാസത്തിൽ മുന്നോട്ടുപോകുമ്പോൾ നിരാശയാൽ കണ്ണുകളിൽ ഇരുട്ടു കയറുകയോ, ലക്ഷ്യം തെററുകയോ ചെയ്തില്ല. രോഗങ്ങളും, പീഢകളും, ഭൂതോപദ്രവങ്ങളും, തിന്മയുടെ ശക്തിയുടെ ആധിപത്യവും ഇന്നും നിലനില്ക്കുന്നു. പ്രയാസങ്ങളുടെ നടുവിൽ രക്ഷകന്റെ സാന്നിദ്ധ്യം വിശ്വാസി ദർശിക്കും.

വിശ്വാസത്തിന്റെ നാഥാ, ഈ സ്ത്രീയെപ്പോലെ വലിയ വിശ്വാസത്തിൽ ഞങ്ങളെയുംനിലനിർത്തണമെ.



# പ. ബാവാ നേതൃത്വത്തിന്റെ സമുന്നത മാതൃക

തിരുവല്ല: ക്രൈസ്തവ നേതൃത്വത്തിന്റെ സമുന്നത മാതൃകയാണു പരിശുദ്ധ കാതോലിക്കാ ബാവായുടെ ജീവിതശൈലിയെന്നു എബ്രഹാം മാർ ക്ലിമ്മീസ് മെത്രാപ്പോലീത്താ അഭിപ്രായപ്പെട്ടു. 80—ാം പിറന്നാൾ ആഘോഷിക്കുന്ന ഓർത്തഡോക്സ് സഭയുടെ പരമാദ്ധ്യക്ഷൻ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവായെ അനുമോദിക്കാൻ എം.ജി.എം. ഹൈസ്കൂൾ ഓഡിറ്റോറിയത്തിൽ ചേർന്ന മഹാസമ്മേളനം ഉൽഘാടനം ചെയ്യുകയായിരുന്നു. മെത്രാപ്പോലീത്താ. സംസ്ഥാന മന്ത്രിമാരും പത്തോളം ബിഷപ്പുമാരും നിരവധി പുരോഹിതരും മററു നേതാക്കളും നൂറുകണക്കിന് വിശ്വാസികളും സമ്മേളനത്തിൽ പങ്കെടുത്തു.

തന്നെ എതിർക്കുന്നവർക്കും ചുംബനം നൽകുന്ന മഹദ്വ്യക്തിയാണ് ബാവ. സ്വന്തമാളുകളെപ്പോലെ മററുള്ളവരെയും സ്നേഹിക്കുന്നു.

ചൈതന്യവും ഉണർവുമുള്ള സഭയായി മലങ്കരയിലെ ക്രൈസ്തവരെ 21–ാം നൂററാണ്ടിലേക്ക് വഴികാട്ടാൻ കാതോലിക്കാബാവാ മുൻകയ്യെടുക്കണമെന്ന് ക്ലിമ്മീസ് മെത്രാപ്പോലീത്ത ഉൽഘാടന പ്രസംഗത്തിൽ തുടർന്നു പറഞ്ഞു.

വിനയവും ലാളിത്യവും എളിമയും കാതോലിക്കാബാവായ്ക്ക് അടിയുറച്ച വിശ്വാസത്തോടൊപ്പം ജീവിതത്തിൽ തുണയാണെന്ന് യോഗത്തിൽ അദ്ധ്യക്ഷത വഹിച്ച ഫിലിപ്പോസ് മാർ ക്രിസോസ്ററം സഫ്രഗൻ മെത്രാപ്പോലീത്ത ചൂണ്ടിക്കാട്ടി. സഭയുടെ എല്ലാ രംഗങ്ങളിലും ഐശ്വര്യവും സമൃദ്ധിയും വർദ്ധിക്കാൻ ബാവായുടെ പ്രവർത്തനം സഹായകരമായി.

മലങ്കരസഭയുടെ വളർച്ചയ്ക്ക് കാതോലിക്കാബാവായുടെ നേതൃത്വം ഏറെ സഹായകമായെന്ന് നിയുക്ത കാതോലിക്ക തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്ത പറഞ്ഞു.

കേരളത്തിലെ സഭകളുടെ പ്രകാശഗോപുരമാണ് കാതോലിക്കാ ബാവായെന്ന് മന്ത്രി കെ. എം. മാണി പറഞ്ഞു. മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് മാത്രമല്ല രാജ്യത്തിനാകമാനം പ്രയോജനം ചെയ്യുന്ന മഹദ്വ്യക്തിയാണ് ബാവയെന്ന് മന്ത്രി ആർ. ബാലകൃഷ്ണപിള്ള അഭിപ്രായപ്പെട്ടു. മലങ്കരസഭയിൽ ഐക്യം പുനഃസ്ഥാപിക്കുന്നതിന് ബാവാ നേതൃത്വം നൽകണമെന്ന് മന്ത്രി ടി. എം. ജേക്കബ് അഭ്യർത്ഥിച്ചു.

ബിഷപ്പ് കെ. സി. സേത്ത്, ബിഷപ്പ് സാം മാത്യു, മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത, എം. പി.മാരായ പി. ജെ. കുര്യൻ, രമേശ് ചെന്നിത്തല, എം.എൽ.എ.മാരായ ജോസഫ് എം. പുതുശേരി, മാമ്മൻ മത്തായി, എം. മുരളി, ജസ്ററിസ് ജോൺ മാത്യു, കേരള സർവകലാശാലാ വൈസ്ചാൻസലർ ജെ. വി. വിളനിലം എന്നിവരും പ്രസംഗിച്ചു. കേരളാ കോൺഗ്രസ് (ജെ) ചെയർമാൻ പി.ജെ. ജോസഫിന്റെ സന്ദേശം യോഗത്തിൽ വായിച്ചു.

80-ാമത് ജന്മദിനം പ്രമാണിച്ച് 80 ബാലികമാർ 80 റോസാപുഷ്പങ്ങൾ ബാവായ്ക്ക് സമ്മാനിച്ചു. അടുത്തവർഷം മുതൽ വിവിധ രംഗങ്ങളിലെ സ്തുത്യർഹ വ്യക്തികൾക്കു കാതോലിക്കേററ് അവാർഡ് നൽകുമെന്ന് യോഗത്തിൽ അറിയിച്ചു. മിഷൻ, സാംസ്കാരികരംഗം, പൊതുപ്രവർത്തനം, വൈദികരംഗം എന്നീ വിഭാഗങ്ങളിലാണ് അവാർഡ് നൽകുക. പതിനായിരം രൂപയും പ്രശംസാപത്രവുമാണ് അവാർഡ്. തുടർന്ന് കാതോലിക്കാബാവാ മറുപടി പ്രസംഗം നടത്തി.

നേരത്തെ ബാവായെയും വിശിഷ്ടാതിഥികളെയും ഘോഷയാത്രയായി തിരുവല്ല ബഥനി അരമനയിൽനിന്ന് സമ്മേളന നഗരിയിലേക്ക് ആനയിച്ചു. മാർക്കററ് ജംഗ്ഷനിൽ മുനിസിപ്പൽ ചെയർമാൻ ചെറിയാൻ പോളച്ചിറയ്ക്കൽ ബാവായെ ഹാരാർപ്പണം ചെയ്തു വരവേററു. ★

## ഭവനദാനം

പുനലൂർ, വാളക്കോട് സെന്റ് ജോർജ് ഓർത്തഡോക്സ് ഇടവകയിലെ യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ ഇടവകയിലെ നിർദ്ധനനായ ഗീവർഗീസ് ബേബിക്ക് ഒരു ഭവനം പണികഴിപ്പിച്ച് നൽകി. ഇടവക മെത്രാപ്പോലീത്താ അഭിവന്ദ്യ ഗീവർഗീസ് മാർ ദീയസ്ക്കോറോസ് തിരുമേനിയും, പ്രസ്ഥാനം പ്രസിഡന്റ് പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്തായും ചേർന്ന് കൂദാശകർമ്മം നിർവ്വഹിച്ചു. പ്രസ്തുത ചടങ്ങിൽ വികാരി ഫാ. തോമസ് ടി. വർഗീസ്, പുനലൂർ മധു M. L. A., മുനിസിപ്പൽ ചെയർമാൻ, വാർഡ് കൗൺസിലർ തുടങ്ങിയവർ സന്നിഹിതരായിരുന്നു. യുവജനപ്രസ്ഥാനാംഗങ്ങളുടെ ഈ സേവനത്തെ എല്ലാവരും ശ്ലാഘിക്കുകയുണ്ടായി.

## വൈദികപട്ടം നൽകി

പാച്ചിറ താബോർ സെ. മേരീസ് ഓർത്തഡോക്സ് ഇടവകാംഗമായ കരുമാങ്കൽ സി. ററി. വർഗീസിന്റെ മകൻ ഡീക്കൻ കെ. വി. ഏബ്രഹാമിന് ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ ഫെബ്രുവരി 13–ന് വൈദികപട്ടം നൽകി. തുടർന്ന് ഭദ്രാസന സെക്രട്ടറി ഫാ. എം. സി. ജോർജ്, ഫാ. ജോൺ ശങ്കരത്തിൽ, ഫാ. എം. പി. ജോർജ്, ജോസഫ് അലക്സാണ്ടർ, സി. വി. സ്കറിയ, കെ. വി. ഈശോ, ശ്രീമതി കുഞ്ഞമ്മ എന്നിവർ അനുമോദനപ്രസംഗം നടത്തി.






## മലങ്കരസഭ

### മാസിക

വാർഷിക വരിസംഖ്യ

| | |
|---|---|
| (ഇൻഡ്യയിൽ) | 20 രൂപാ |
| ആയുഷ്ക്കാല വരിസംഖ്യ | 250 രൂപാ |

ഉപകാരസ്മരണാ ബ്ലോക്കുകൾ

| | | |
|---|---|---|
| മിനിമം | 40 | രൂപാ |
| കാൽപേജ് | 175 | ,, |
| അരപേജ് | 350 | ,, |
| ഫുൾപേജ് | 600 | ,, |
| കവർ 2–ാം പേജ് | 700 | ,, |
| കവർ 3–ാം പേജ് | 750 | ,, |
| കവർ 4–ാം പേജ് | 800 | ,, |
| Matrimonial & Other Advertisements Minimum | 150 | ,, |

## തിരുത്ത്

ഈ ലക്കം 'മലങ്കരസഭ' മാസികയുടെ ചില കോപ്പികളുടെ 13–ാം പേജിൽ 'ചിത്രീകരണം' എന്ന് തെററായി ചേർത്തിരിക്കുന്നത് 'പ്രതികരണം' എന്ന് തിരുത്തി വായിക്കണമെന്ന് അപേക്ഷിക്കുന്നു.—പ.

നമ്പർ 1/94

സ്വയംസ്ഥിതനും ആദ്യന്തമില്ലാത്തവനും സാരാംശ സമ്പൂർണ്ണനും ആയ
ത്രിയേക ദൈവത്തിന്റെ തിരുനാമത്തിൽ (തനിക്കു സ്തുതി)
മാർ തോമ്മാശ്ലീഹായുടെ സിംഹാസനത്തിന്മേൽ
ആരൂഢനായിരിക്കുന്ന
പൌരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും
മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻ പ്രസിഡണ്ടും ആയ

## മോറാൻ മാർ ബസ്സേലിയോസ് മാർ തോമ്മാ മാത്യൂസ് ദ്വിതീയൻ

(മുദ്ര)

നമ്മുടെ ................................................................................................

പള്ളിവികാരിയും ദേശത്തു പട്ടക്കാരും പള്ളികൈക്കാരന്മാരും ശേഷം ജനങ്ങളുംകൂടി കണ്ടെന്നാൽ നിങ്ങൾക്ക് വാഴ്വ്.

പ്രിയരേ,

നമ്മുടെ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷന്റെ ഒരു യോഗം 1994 മെയ് 26–ാംതീയതി വ്യാഴാഴ്ച പകൽ ഒരുമണിക്ക് താഴെ പറയുന്ന വിഷയങ്ങളെപ്പററി ആലോചിച്ച് നിശ്ചയം ചെയ്യുന്നതിന് പരുമല മാർ ഗ്രീഗോറിയോസ് ഓഡിറേറാറിയത്തിൽവച്ച് കൂടുവാൻ തീരുമാനിച്ചിരിക്കുന്നു.

## ആലോചനാ വിഷയങ്ങൾ

1) 1985 ഒക്ടോബർ 23–ാംതീയതി കൂടിയ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻ യോഗനിശ്ചയപ്രകാരം അസോസ്യേഷൻ മാനേജിംഗ്കമ്മററി അംഗങ്ങളായി അസോസ്യേഷൻ തെരഞ്ഞെടുക്കേണ്ട 36 പട്ടക്കാരും 72 അയ്മേനികളും ഉൾപ്പെടെ 108 പേരെ തെരഞ്ഞെടുക്കുക.

2) പുതുതായി രൂപീകരിക്കപ്പെട്ടിട്ടുള്ള 'കാനഡാ–യു.കെ.–യൂറോപ്പ്', മെത്രാസനത്തിനുകൂടെ മലങ്കര അസോസ്യേഷൻ മാനേജിംഗ് കമ്മററിയിൽ പ്രാതിനിദ്ധ്യം നൽകത്തക്കവണ്ണം മാനേജിംഗ്കമ്മററി അംഗങ്ങളുടെ എണ്ണം വർദ്ധിപ്പിക്കണമോ എന്നും, വർദ്ധിപ്പിക്കണമെങ്കിൽ ആകെ എത്ര അംഗങ്ങൾ ഉണ്ടായിരിക്കണമെന്നും അവരിൽ എത്ര പേരെ അസോസ്യേഷൻ തെരഞ്ഞെടുക്കണമെന്നും എത്രപേരെ മലങ്കര മെത്രാപ്പോലീത്താ നോമിനേററ് ചെയ്യണമെന്നും തീരുമാനിക്കുക.

പ്രസ്തുത അസോസിയേഷൻ യോഗത്തിൽ ഹാജരായി ആ പള്ളി ഇടവകയെ പ്രതിനിധീകരിച്ച് മേൽ വിവരിച്ചിട്ടുള്ള വിഷയങ്ങൾ സംബന്ധിച്ച് അഭിപ്രായം പറയുന്നതിനും വോട്ടു ചെയ്യുന്നതിനുമായി ഒരു പട്ടക്കാരനെയും രണ്ട് അയ്മേനികളെയും സഭാഭരണഘടന 12–ാംവകുപ്പ് അനുസരിച്ച് പള്ളി ഇടവക യോഗം കൂടി പ്രതിപുരുഷന്മാരായി തെരഞ്ഞെടുത്ത് ഇതോടുകൂടി അയയ്ക്കുന്ന ഫാറത്തിലുള്ള അധികാരപത്രസഹിതം പള്ളിച്ചെലവിൽ അയയ്ക്കണം.

പ്രതിപുരുഷന്മാരെ തെരഞ്ഞെടുത്ത് വിവരം അറിയിക്കുന്നതിനുള്ള തെരഞ്ഞെടുപ്പ് അറിയിപ്പു ഫാറവും ഇതോടൊന്നിച്ച് അയയ്ക്കുന്നു. ആ ഫാറം പൂരിപ്പിച്ച് അസോസിയേഷൻ സെക്രട്ടറിക്ക് അസോസിയേഷൻ യോഗദിവസത്തിന് കുറഞ്ഞപക്ഷം 9 ആഴ്ചമുമ്പ് (അതായത് 23–3–'94—ന് മുമ്പ്) കിട്ടത്തക്കവണ്ണം കാതോലിക്കേററ് ഓഫീസ്, ദേവലോകം പി. ഒ., കോട്ടയം 686038 എന്ന വിലാസത്തിൽ റെജിസ്ട്രേഡ് പോസ്ററിൽ വികാരി അയച്ചുകൊടുക്കണം.

പ്രതിപുരുഷന്മാർ പരുമല സെമിനാരി അങ്കണത്തിൽ യോഗദിവസം പകൽ ഒൻപതു മണിമുതൽ പന്ത്രണ്ടു മണിവരെയുള്ള സമയത്ത് ഹാജരായി അസോസിയേഷൻ സെക്രട്ടറിയെ (രജിസ്ട്രേഷൻ സ്ഥലത്ത്) അധികാരപത്രം ഏല്പിക്കുകയും ഹാജർപുസ്തകത്തിൽഒപ്പിടുകയും യോഗസ്ഥലത്ത് പ്രവേശിക്കുന്നതിനുള്ള ബാഡ്ജുകൾ വാങ്ങിക്കൊള്ളുകയും യോഗസമയത്തിന് അരമണിക്കൂർ മുമ്പ് യോഗസ്ഥലത്ത് അവരവർക്ക് നിശ്ചയിച്ചിട്ടുള്ള സ്ഥാനങ്ങളിൽ ഇരിക്കുകയും ചെയ്യേണ്ടതാകുന്നു. പ്രതിപുരുഷന്മാരെ തിരിച്ചറിയുന്നതിന് ആവശ്യം വന്നാൽ അതിലേക്ക് വികാരിയോ മററു പട്ടക്കാരനോ നേരിട്ട് സ്ഥലത്തുവച്ച് സാക്ഷ്യം കൊടുക്കേണ്ടതാകുന്നു.

പ്രതിപുരുഷന്മാരുടെ സ്ഥാനസാധുത്വത്തെപ്പററിയും മററും പരാതിയുണ്ടായാൽ അതു കേട്ടു തീരുമാനിക്കുന്നതിന് നി. വ. ദി. ശ്രീ. തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ

പ്രസിഡണ്ടും, വന്ദ്യ ദി. ശ്രീ. ജേക്കബ് മണ്ണാറപ്രായിൽ കോറെപ്പിസ്കോപ്പാ, ദി. ശ്രീ. ഫാദർ കെ. വി. ജോസഫ്, അഡ്വക്കേററ് എ. ഇസഡ്. ജേക്കബ് (കോട്ടയം), അഡ്വക്കേററ് കെ. ജോർജ്ജ് (കോട്ടയം), അഡ്വക്കേററ് തോമസ് രാജൻ (കോട്ടയം), പ്രൊഫ. വി. ഐ. ജോസഫ് എന്നിവർ അംഗങ്ങളുമായി ഒരു ട്രിബ്യൂണലിനെ അസോസിയേഷൻ മാനേജിംഗ് കമ്മററിയുമായി ആലോചിച്ച് നാം നിയമിച്ചിരിക്കുന്നു. ട്രിബ്യൂണൽ പരാതി വിചാരണയ്ക്കായി 1994 ഏപ്രിൽ 19–ാം തീയതി ചൊവ്വാഴ്ച മുതൽ 21–ാം തീയതി വ്യാഴാഴ്ച വരെയുള്ള തീയതികളിൽ പകൽ 9 മണി മുതൽ 5 മണി വരെ കോട്ടയം കാതോലിക്കേററ് അരമനയിൽ കൂടുന്നതാകുന്നു. ട്രിബൂണൽ ചെയ്യുന്ന തീരുമാനം അവസാന തീരുമാനം ആയിരിക്കും.

യോഗത്തിൽ ആദ്ധ്യക്ഷ്യം വഹിക്കുന്നതിനോ, യോഗാരംഭത്തിനുശേഷം യോഗം തുടർന്ന് നടത്തിക്കൊണ്ടുപോകുന്നതിനോ, നടത്തുന്നതിന് നമ്മെ സഹായിക്കുന്നതിനോ വൈസ്പ്രസിഡണ്ടന്മാരിൽ ആരെയെങ്കിലും നിയോഗിക്കുന്നതിന് നമുക്ക് സ്വാതന്ത്ര്യം ഉണ്ടായിരിക്കുന്നതാകുന്നു.

യോഗം സംബന്ധിച്ച് ക്രമീകരണങ്ങളെയോ യോഗനടപടികളെയോ പററി നാം നേരിട്ടോ നമ്മുടെ ഓഫീസ് മുഖാന്തിരമോ പിന്നാലെ പ്രസിദ്ധപ്പെടുത്തുന്ന നിർദ്ദേശങ്ങൾ അനുസരിച്ച് നടക്കേണ്ടതാകുന്നു.

മേൽ വിവരിച്ചിട്ടുള്ള അസോസിയേഷൻ യോഗം കൂടുന്നതും തെരഞ്ഞെടുപ്പുകൾ നടത്തുന്നതും മററും 1–6–1989 മുതൽ നടപ്പിലിരിക്കുന്ന നടപടിചട്ടങ്ങൾ അനുസരിച്ച് ആയിരിക്കുന്നതാകുന്നു. ആ നടപടിചട്ടങ്ങളുടെ ഒരു പ്രതി നമ്മുടെ മുദ്രവച്ച് ഇതോടൊന്നിച്ച് അയയ്ക്കുന്നു.

ശേഷം പിന്നാലെ,

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങൾ എല്ലാവരോടും കൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. ആയത് ദൈവമാതാവായ വിശുദ്ധ കന്യക മറിയാമിന്റെയും ഇൻഡ്യയുടെ കാവൽപിതാവായ മാർത്തോമ്മാ ശ്ലീഹായുടെയും ശേഷം സകല പരിശുദ്ധന്മാരുടെയും ശുദ്ധിമതികളുടെയും പ്രാർത്ഥനകളാൽ തന്നെ. ആമ്മീൻ.

ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ............

1994 ജനുവരി 12–ാം തീയതി
കോട്ടയം കാതോലിക്കേററ്
അരമനയിൽ നിന്ന്.

(ഒപ്പ്)

---

അനുബന്ധം 1

# മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻ പ്രതിപുരുഷന്മാരുടെ അധികാരപത്രം

...........................................................................................................പള്ളി

മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻ പ്രസിഡണ്ടും മലങ്കര മെത്രാപ്പോലീത്തായുമായ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ തിരുമനസ്സിലേക്ക്.

1994 മെയ് 26–ാം തീയതി വ്യാഴാഴ്ച പകൽ ഒരുമണിക്ക് പരുമല സെ. ഗ്രീഗോറിയോസ് ഓഡിറേറാറിയത്തിൽവെച്ച് കൂടുവാൻ നിശ്ചയിച്ചിരിക്കുന്ന അസോസ്യേഷൻ യോഗത്തെ സംബന്ധിച്ച് കൽപ്പിച്ചയച്ച നോട്ടീസ് സഭാ ഭരണഘടന 12–ാം വകുപ്പനുസരിച്ച് ഈ പള്ളിയിൽ പ്രസിദ്ധപ്പെടുത്തി ഈ പള്ളി ഇടവകയോഗം ഇന്നേദിവസം...........................................................................................................

അദ്ധ്യക്ഷതയിൽ കൂടി പ്രസ്തുത നോട്ടീസ് വീണ്ടും വായിച്ച് അതിൽ വിവരിച്ചിട്ടുള്ള സംഗതികളെപ്പററി പ്രസ്തുത അസോസ്യേഷൻ യോഗത്തിൽ ഹാജരായി ഈ ഇടവകയ്ക്കുവേണ്ടി അഭിപ്രായം പറയുന്നതിനും വോട്ടു ചെയ്യുന്നതിനും ഈ ഇടവക പ്രതിപുരുഷന്മാരായി

1.........................................................................................................കത്തനാർ
2...........................................................................................................
3...........................................................................................................

ഇവരെ തെരഞ്ഞെടുത്ത് അധികാരപ്പെടുത്തിയിരിക്കുന്നു.

അദ്ധ്യക്ഷൻ (പൂർണ്ണമായ പേരും ഒപ്പും)..........................................................

..........................................................................................

1994..........................മാസം..........................തീയതി

അദ്ധ്യക്ഷൻ വികാരി അല്ലാത്തപക്ഷം അദ്ധ്യക്ഷനെ നിയോഗിച്ച വികാരി (പൂർണ്ണമായ പേരും ഒപ്പും) ..........................................................................................

ടി തെരഞ്ഞെടുപ്പിനെ ഞങ്ങൾ സ്വീകരിച്ചിരിക്കുന്നു. (പ്രതിപുരുഷന്മാരുടെ പൂർണ്ണമായ പേരും ഒപ്പും)

1..........................................................................................കത്തനാർ

2..........................................................................................

3..........................................................................................

## ഇടവകയോഗത്തിൽ സംബന്ധിച്ച ഇടവകാംഗങ്ങൾ

N. B. ഇടവകാംഗങ്ങൾ ഒപ്പിടുന്നതിനു സ്ഥലം മതിയാകാതെ വരുന്നപക്ഷം കൂടുതൽ കടലാസു കൂടെ വച്ച് ചേർക്കാവുന്നതാകുന്നു.

| താലൂക്ക് | വില്ലേജ് | പൂർണ്ണമായ പേരും മേൽവിലാസവും | ഒപ്പ് |
|---|---|---|---|
| | | | |

നമ്പർ

അനുബന്ധം II

# മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻ യോഗം

26—5—1994

(മുദ്ര)

## പള്ളി പ്രതിപുരുഷന്മാരുടെ തെരഞ്ഞെടുപ്പു വിവരം സെക്രട്ടറിയെ അറിയിക്കുന്നതിനുള്ള തെരഞ്ഞെടുപ്പ് അറിയിപ്പ്

| | | | | | | |
|---|---|---|---|---|---|---|
| 1 | മെത്രാസന ഇടവക | | | | | |
| 2 | പള്ളി ഇടവക | | | | | |
| 3 | ഇടവക യോഗം കൂടിയ — സ്ഥലം | | | | | |
| | ഇടവക യോഗം കൂടിയ — തീയതി | | | | | |
| 4 | ഇടവക യോഗാദ്ധ്യക്ഷന്റെ പേരും മേൽവിലാസവും ഒപ്പും | | പേര് | | മേൽവിലാസം | ഒപ്പ് |
| 5 | തെരഞ്ഞെടുക്കപ്പെട്ട പ്രതിപുരുഷന്മാരുടെ പേരും വയസും മേൽവിലാസവും ഒപ്പും | ക്രമനമ്പർ | പേര് | വയസ് | മേൽവിലാസം | ഒപ്പ് |
| | | 1 (പട്ടക്കാരൻ) | | | | |
| | | 2 (അയ്മേനി) | | | | |
| | | 3 (അയ്മേനി) | | | | |

സ്ഥലം

തീയതി

ഇടവകവികാരിയുടെ പേരും ഒപ്പും

## പി. എൻ. നൈനാൻ നിര്യാതനായി



നൈനാൻസാർ കാതോലിക്കേററ് ഓഫീസിൽ

ദീർഘനാളുകൾ കോട്ടയം പഴയസെമിനാരിയിലും കാതോലിക്കേററ് അരമനയിലും ഓഫീസിൽ ഡെപ്യൂട്ടി സെക്രട്ടറിയായും കാതോലിക്കേററ് & എം. ഡി. സ്ക്കൂൾസ് കറസ്പോണ്ടൻറായും സേവനം അനുഷ്ടിച്ചശേഷം വിശ്രമജീവിതം നയിച്ചുവന്ന പുതുപ്പള്ളി പന്തലമുറിയിൽ പി. എൻ. നൈനാൻ (92) 1994 ഫെബ്രുവരി 5–ാം നു 6.30–ന് നിര്യാതനായി. ശവസംസ്ക്കാരം 6–ാം തീയതി ഞായറാഴ്ച ഉച്ചകഴിഞ്ഞ് നിലയ്ക്കൽ പള്ളി സെമിത്തേരിയിൽ മാത്യൂസ് മാർ എപ്പിപ്പാനിയോസ്, ഗീവർഗീസ് മാർ ഈവാനിയോസ് എന്നീ തിരുമേനിമാരുടെ പ്രധാന കാർമ്മികത്വത്തിൽ നടത്തി. എപ്പിപ്പാനിയോസ് തിരുമേനി ശുശ്രൂഷമദ്ധ്യേ ചരമപ്രസംഗം ചെയ്തു. പ. ബാവാതിരുമേനി ശനിയാഴ്ച പരേതൻെറ ഭവനം സന്ദർശിച്ചു പ്രത്യേക പ്രാർത്ഥനകൾ നടത്തി. മൃതദേഹത്തിൽ ശോശാപ്പാ ഇട്ട് അനുശോചനം രേഖപ്പെടുത്തി. നൈനാച്ചൻെറ സേവനംമൂലം സഭയ്ക്കുണ്ടായ നേട്ടങ്ങളെപ്പററി പ. ബാവാ പ്രശംസിച്ചു.

ഭവനത്തിൽവച്ച് തെയോഫോറോസ് കോറെപ്പിസ്ക്കോപ്പാ, ഫാ. ററി. ജെ. സഖറിയാ ഫാ. ററി. ഐ. ജേക്കബ്, മി. നൈനാൻ ഏബ്രഹാം തുടങ്ങിയവർ നൈനാൻസാറിൻെറ വിവിധ രംഗങ്ങളിലെ സ്തുത്യർഹമായ സേവനത്തെ വിലയിരുത്തി സംസാരിച്ചു. സഭാട്രസ്ററി പി. സി. ഏബ്രഹാം, മുൻ സെക്രട്ടറി ഇ. ജെ. ജോസഫ്, പി. സി. യോഹന്നാൻറമ്പാൻ തുടങ്ങിയവരും മററ് അനേകം വൈദികരും വലിയ ഒരു ജനക്കൂട്ടവും ശവസംസ്ക്കാര ശുശ്രൂഷയിൽ സംബന്ധിച്ചു.

## മുളന്തുരുത്തി പള്ളിയിൽ വി. കുർബാന അർപ്പിച്ചു

മാർത്തോമ്മൻ പള്ളിയിൽ കൊച്ചി ഭദ്രാസനാധിപൻ സഖറിയാസ് മാർ അന്തോണിയോസ് മെത്രാപ്പോലീത്ത ജനുവരി 30–ന് വി. കുർബാന അർപ്പിച്ചു.

കൊച്ചി ഭദ്രാസന മെത്രാപ്പോലീത്താ യൂഹാനോൻ മാർ സേവേറിയോസ് കാലംചെയ്ത ഒഴിവിൽ പുതിയ മെത്രാപ്പോലീത്താ സഖറിയ മാർ അന്തോണിയോസിനെ കോടതി അംഗീകരിച്ചതനുസരിച്ചാണ് മെത്രാപ്പോലീത്ത '93 ആഗസ്ററ് 7–ന് പള്ളിയിൽ വി. കുർബാന അർപ്പിച്ചത്. മാർ സേവേറിയോസിൻെറയും, ഫാ. കെ. ജെ. കുര്യാക്കോസിൻെറയും വ്യക്തിപരമായ അവകാശമായിട്ടാണ് കേസിൽ കക്ഷി ചേർത്തിരിക്കുന്നതെന്നും മെത്രാപ്പോലീത്ത പള്ളിയിൽ പ്രവേശിക്കുന്നത് ശാശ്വതമായി നിരോധിക്കണമെന്നുള്ള പാത്രിയർക്കീസു വിഭാഗത്തിൻെറ അപ്പീൽ ബഹു: കേരള ഹൈക്കോടതി ജഡ്ജി ററി. വി. രാമകൃഷ്ണൻ തള്ളിക്കളഞ്ഞതിൻെറ വെളിച്ചത്തിലാണ് മെത്രാപ്പോലീത്ത 29–ന് സന്ധ്യാപ്രാർത്ഥനയും 30–ന് വി. കുർബാനയും അർപ്പിച്ചത്.

29–ാം തീയതി വൈകിട്ട് മെത്രാപ്പോലീത്തായെ വെട്ടിക്കൽ ദയറായിൽനിന്നും മുളന്തുരുത്തി പള്ളിയിലേക്ക് സ്വീകരിച്ചാനയിച്ചു. തുടർന്നു ചേർന്ന അനുമോദനയോഗത്തിൽവച്ച് അഡ്വ. സി. കെ. കോശിക്ക് ഇടവകാംഗങ്ങളുടെ വകയായി ട്രസ്ററി മിത്രച്ചാലിൽ ഉപഹാരം സമർപ്പിച്ചു. ★

## യേശുനാഥൻെറ പൂന്തോട്ടം

സ്ഥലപരിമിതിമൂലം അടുത്ത ലക്കത്തിലേക്കു മാററിവച്ചിരിക്കുന്നു. പത്രാധിപർ.

### ചികിത്സാ സഹായം

വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് തിരുമേനിയുടെ നാമത്തിൽ സ്ഥാപിക്കപ്പെട്ടിട്ടുള്ള എൻഡോവ്മെൻറ് ഫണ്ടിൽനിന്ന് ചികിത്സാ സഹായം നൽകുന്നതിനുള്ള അപേക്ഷകൾ ക്ഷണിക്കുന്നു. രോഗചികിത്സയ്ക്ക് സാമ്പത്തികമായി ഞെരുങ്ങുന്ന ആളുകൾക്ക് അപേക്ഷിക്കാം. അപേക്ഷാ ഫാറത്തിന് റവ: ഫാ. കെ. ജെ. ഗബ്രിയേൽ, P. O, Box 98 ഓർത്തഡോക്സ് സെമിനാരി, കോട്ടയം 686001 എന്ന വിലാസത്തിൽ എഴുതുക. പൂരിപ്പിച്ച അപേക്ഷ സ്വീകരിക്കുന്നതിനുള്ള അവസാന തീയതി 1994 മാർച്ച് 30 ആണ്.



കൊട്ടാരക്കര കൺവൻഷൻ പന്തലിന് സമീപം ആരംഭിച്ച ഓർത്തഡോക്സ് ബുക്ക് ഹൗസിന്റെ ഉദ്ഘാടനം പരിശുദ്ധ കാതോലിക്കാ ബാവാ നിർവ്വഹിക്കുന്നു.



ലണ്ടനിൽ 36 ലക്ഷം രൂപ വിലയ്ക്ക് ഓർത്തഡോക്സ് പള്ളിക്കാർ വാങ്ങിയ പാർസനേജിന്റെ താക്കോൽ ട്രഷറർ ഐ. ജോൺ, വികാരി ഫാ. തോമസ് യോഹന്നാനെ ഏല്പിക്കുന്നു. സെക്രട്ടറി ഡോ. പി.എസ്. വർഗീസ് സമീപം.

